20

# സനാതന ധർമ്മവിശേഷങ്ങൾ

DR. N. GOPALAKRISHNAN, Ph.D., D.Litt.
(Scientist & Director IISH)

Indian Institute of Scientific Heritage
Thiruvananthapuram 695 018

Heritage Publication Series - 96

# DHANYATHMAN

IISH is spreading the messages of our motherland through our publications in the PDF format to all our well-wishers. Your support for the mission is welcome.

**Details of the bank account**

Beneficiary : IISH Trivandrum
Ac No : 57020795171
IFSC : SBIN0070030
Bank : SBI industrial estate, papanamcode
Trivandrum-19

*In the service of the motherland and dharma*

***IISH Publication Team***

# ഹിന്ദുധർമ്മസംരക്ഷണം 123 കർമ്മപദ്ധതികൾ

ഹിന്ദുധർമ്മസംരക്ഷണം
ഹിന്ദുവിന്റെ ജന്മാവകാശം
ഓരോ ഭാരതീയന്റേയും

## ഹിന്ദുധർമ്മ സംരക്ഷണത്തിന് മാതാപിതാക്കൾ എന്തു ചെയ്യണം!

1. പരമപവിത്രമായ ഭാരതത്തിന്റെ പൈതൃകം ശാസ്ത്രീയമായി പഠിക്കുക. അവയെല്ലാം ഓരോന്നായി മക്കളെ പഠിപ്പിക്കുക.
2. സനാതനധർമ്മത്തിന്റെ മഹത്വം അവരെ അറിയിക്കുക.
3. ഉപനിഷത്തുകളിലേയും ഭാരതീയ ഗ്രന്ഥങ്ങളുടേയും ഗഹനമായ അർത്ഥം പറഞ്ഞുകൊടുക്കുക. ചില പ്രധാന ശ്ലോകങ്ങൾ പഠിക്കുവാൻ ഉപദേശിക്കുക.
4. ഹൈന്ദവ ആചാരങ്ങളുടെ ശാസ്ത്രീയത വിശദീകരിക്കുക.
5. കുടുംബബന്ധങ്ങളുടെ മഹത്വം, സനാതനധർമ്മത്തിന്റെ അടിസ്ഥാനത്തിൽ വിശദീകരിച്ചുകൊടുക്കുക.
6. സനാതനധർമ്മം വിവരിക്കുന്ന ഗ്രന്ഥങ്ങൾ വായിക്കുക, പഠിപ്പിക്കുക.
7. ലോകജനതയിൽ നിന്ന് ഹിന്ദുധർമ്മത്തിന് ലഭിക്കുന്ന സ്വീകരണം അറിയിക്കുക.
8. ഇന്നും ഭാരതത്തിൽ ഉദയം ചെയ്യുന്ന അവതാരങ്ങളായ മാതാ അമൃതാനന്ദമയീ ദേവി, സായിബാബ, ശ്രീ ശ്രീ രവിശങ്കർ തുടങ്ങിയവരെക്കുറിച്ചും അവരുടെ സേവന പ്രവർത്തനങ്ങളെക്കുറിച്ചും അറിയിക്കുക.
9. ഭാരതത്തിൽ സാമൂഹിക മാറ്റത്തിന് നേതൃത്വം നൽകിയ ശ്രീ നാരായണഗുരുദേവൻ, ചട്ടമ്പിസ്വാമികൾ, വിവേകാനന്ദൻ, അരവിന്ദൻ, ചിന്മയാനന്ദൻ തുടങ്ങിയ മഹർഷിമാരുടെ ചിന്തകൾ പറഞ്ഞുകൊടുക്കുക.
10. സനാതനധർമ്മത്തെ അവഹേളിക്കുന്നവർക്ക് അതേ നാണയത്തിൽ തിരിച്ചുകൊടുക്കുവാൻ മക്കളെ പഠിപ്പിക്കുക, ധീരന്മാരാക്കുക.
11. ധൈര്യമായി, 'ഹിന്ദുവാണ് ഞാൻ' എന്നുറക്കെ പറയുവാൻ മക്കളെ പഠിപ്പിക്കുക.
12. പതിനായിരം വർഷം പാരമ്പര്യമുള്ള ഹിന്ദുസംസ്കൃതി 1350 വർഷത്തെ വിദേശാക്രമണത്തിലും നശിപ്പിക്കുവാൻ പറ്റാത്തതാണ് എന്ന ബോധം മക്കളിലുണ്ടാക്കുക.

13. ഹിന്ദുധർമ്മം ചൈതന്യവത്തായി നിലനിർത്തുവാൻ ഭാരതമാതാവിന്റെ പുത്രനെന്ന നിലയിൽ പരിശ്രമിക്കുമെന്ന് പ്രതിജ്ഞയെടുപ്പിക്കുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് വിദ്യാർത്ഥികൾ എന്തു ചെയ്യണം !**

14. നാടിന്റെ ശാസ്ത്രീയ പൈതൃകം പഠിച്ച് സഹപ്രവർത്തകർക്ക് വിവരിച്ചുകൊടുക്കുക.

15. ഈ വിഷയത്തിൽ നിരന്തരം സ്റ്റഡിക്ലാസുകൾ നടത്തുക.

16. സനാതനധർമ്മത്തിന്റെ മഹത്വം വിവരിക്കുവാൻ ചെറിയ പ്രസിദ്ധീകരണങ്ങൾ / നോട്ടീസുകൾ പ്രചരിപ്പിക്കുക.

17. ആചാരങ്ങളുടെ ശാസ്ത്രീയത സ്വയം പഠിച്ചനുഷ്ഠിക്കുക. മറ്റു വിദ്യാർത്ഥികളെയുമറിയിക്കുക.

18. മറ്റുമതങ്ങളും പഠിച്ച്, ഹിന്ദുവിനെ അവഹേളിക്കുന്നവർക്ക് പ്രത്യുത്തരം അതേഭാഷയിൽ നൽകുക.

19. മറ്റുമതസ്ഥർക്കും, ധർമ്മം അറിയാത്ത ഹിന്ദുക്കളിലെതന്നെ വലിയ ഒരു വിഭാഗത്തിനും ഭാരതീയ പൈതൃകം പറഞ്ഞുകൊടുക്കുക.

20. ഹിന്ദുധർമ്മചർച്ചകൾ സംഘടിപ്പിക്കുക, പ്രഭാഷണങ്ങൾ നടത്തുക.

21. സനാതനധർമ്മസന്ദേശം പ്രചരിപ്പിക്കുന്ന കലാപരിപാടികളും മത്സരങ്ങളും സംഘടിപ്പിക്കുക.

22. ഹിന്ദുവാണെന്നുറക്കെ പറയുവാനുള്ള ആത്മാഭിമാനമുണ്ടാക്കുക. ഈ രാഷ്ട്രത്തെ സ്നേഹിക്കുന്നവന്റെ പേരാണ് ഹിന്ദു എന്നറിയുക.

23. വികസിത രാഷ്ട്രങ്ങളിൽ ഹിന്ദുധർമ്മത്തിനു ലഭിക്കുന്ന സ്വീകരണം വസ്തുതാപരമായി പഠിച്ച് മറ്റു വിദ്യാർത്ഥികൾക്ക് വിവരിച്ചുകൊടുക്കുക.

24. വിദ്യാർത്ഥി സംഘടനകൾ ഭാരതീയ പൈതൃക പഠന പ്രചരണമെന്നത് ഒരു കർമ്മമാർഗമാക്കുക.

25. സംസ്കൃതം പഠിക്കുക - കുറഞ്ഞത് 10 ദിവസത്തെ സംസ്കൃത സംഭാഷണ ശിബിരത്തിലെങ്കിലും പങ്കെടുക്കുക.

26. സംസ്കൃതത്തിലെ ശാസ്ത്രം ഗഹനമായി പഠിക്കുക, ഇവയെല്ലാം ഭാരതത്തിലുത്ഭവിച്ച കാലഘട്ടവും അറിയുക.

27. ഭാരതവിജ്ഞാന സമ്പത്തുക്കളെക്കുറിച്ച് ഒരേകദേശരൂപമെങ്കിലും പഠിച്ചുണ്ടാക്കുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് അധ്യാപകർ എന്തു ചെയ്യണം !**

28. ഹിന്ദുധർമ്മത്തിന്റെ അടിസ്ഥാനതത്വങ്ങൾ ഗഹനമായും ശാസ്ത്രീയമായും പഠിപ്പിക്കുക, അത് വിദ്യാർത്ഥികളിലെത്തിക്കുക.
29. സ്വന്തം വിഷയങ്ങളിൽ ഭാരതീയ പൈതൃകവിജ്ഞാനവും ചേർത്ത് പഠിപ്പിക്കുക.
30. പൈതൃകസന്ദേശത്തിലെ കഥകൾ / ചരിത്രസത്യങ്ങൾ / വസ്തുതകൾ ഇവ യഥോചിതം ക്ലാസുകളിൽ വിവരിക്കുക.
31. ഭാരതത്തെക്കുറിച്ച് ആത്മാഭിമാനമുണ്ടാക്കുന്ന രാഷ്ട്രീയ നേട്ടങ്ങൾ വിവരിച്ചുകൊടുക്കുക, ദേശസ്നേഹത്തിന്റെ ചൈതന്യമവരിലുണ്ടാക്കുക.
32. അന്ധവിശ്വാസങ്ങളും അനാചാരങ്ങളും വ്യക്തമായി പഠിച്ച് വിവരിച്ച് അതുന്മൂലനം ചെയ്യാൻ സഹായിക്കുക.
33. വിദ്യാലയങ്ങളിൽ ഇടവേളകളിൽ പൈതൃക കാസറ്റുകളിലൂടെ വിഷയങ്ങൾ പഠിപ്പിക്കുക, എക്സിബിഷൻ, പോസ്റ്റർ ഷോ, എന്നിവ സംഘടിപ്പിക്കുവാൻ നേതൃത്വവും പ്രോത്സാഹനവും നൽകുക.
34. ഭാരതീയ പൈതൃകത്തിനെതിരെ ചിന്തിപ്പിക്കുന്നവരിൽ നിന്നും വിദ്യാർത്ഥികളെ ഭാരതീയതയിലേക്ക് നയിക്കുക.
35. മാനസിക സംഘർഷമുള്ള വിദ്യാർത്ഥികൾക്ക് ഭാരതീയ പൈതൃക വിജ്ഞാനത്തിലൂടെ ആശ്വാസം നൽകുക. അവരെ കർമ്മോത്സുകരാക്കുക.

**ഹിന്ദുധർമ്മസംരക്ഷണത്തിന് വിദ്യാലയങ്ങൾ എന്തു ചെയ്യണം !**

36. സനാതനധർമ്മ ആചാരങ്ങളും അനുഷ്ഠാനങ്ങളും ആഴ്ചയിലൊരിക്കൽ ക്ലാസുകളിൽ പഠിപ്പിക്കുവാനുള്ള പദ്ധതി തയ്യാറാക്കുക. വിദ്യാലയങ്ങളിൽ അനുഷ്ഠിക്കാവുന്നവയെല്ലാം അനുഷ്ഠിക്കുക.
37. ഭാരതീയ പൈതൃകം പ്രത്യേക പുസ്തകങ്ങളിലായി പഠിപ്പിക്കുക.
38. ഇടവേളകളിൽ പൈതൃക കാസറ്റുകളിലൂടെ രസകരമായി പഠിക്കുവാനുള്ള നന്മയുടെ സന്ദേശം കേൾപ്പിക്കുക.
39. പൈതൃക കലാകായിക മേളകൾ സംഘടിപ്പിക്കുക.
40. അധ്യാപകർക്ക് ഈ വിഷയങ്ങളിൽ പരിശീലനം നൽകി വിദ്യാർത്ഥികളിലെത്തിക്കുക.

41. സംസ്കൃത പഠനം പ്രോത്സാഹിപ്പിക്കുക. നിരന്തരം സംസ്കൃത സംഭാഷണത്തിനവസരമുണ്ടാക്കുക. സംസ്കൃത ഭാഷാ വിദ്യാലയത്തിലെ ഓരോ വിദ്യാർത്ഥിയും അറിഞ്ഞിരിക്കണം (പരീക്ഷക്കല്ലെങ്കിൽപോലും) എന്ന പദ്ധതി പ്രാവർത്തികമാക്കുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് ഹൈന്ദവ സംഘടനകളെന്തുചെയ്യണം!**

42. എല്ലാ ഹൈന്ദവ ധാർമ്മികപഠന പരിപാടികളും മറ്റു സംഘടനകളുമായും സഹകരിച്ച് ചെയ്യുക.

45. എല്ലാ സംഘടനകളെയും അവരുടെ അംഗങ്ങളേയും അറിയിക്കുക.

43. പഠനപദ്ധതികളും വിഷയങ്ങളും ഒരുമിച്ചിരുന്ന് തയ്യാറാക്കുക.

44. സഹകരിക്കുന്ന വ്യക്തിക്കും സംഘടനകൾക്കും പൂർണമായും സഹായ സഹകരണവും പ്രോത്സാഹനവും നൽകുക.

45. അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാകുമ്പോൾ പറഞ്ഞു തീർപ്പിക്കുക. തുറന്ന മനസ്സോടെ സഹകരിക്കുക.

46. ഹിന്ദുവിന്റെ കാര്യങ്ങളിൽ ഓരോ ഹിന്ദുവിനേയും ഒരുമിപ്പിക്കുക.

47. മതപരിവർത്തനത്തിനെതിരെ ശക്തമായ ബോധവൽക്കരണപദ്ധതികളാവിഷ്കരിക്കുക.

48. ആരേയും അടിച്ചു പുറത്താക്കാതെ അടിച്ചകത്താക്കുവാനുള്ള കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് ആശ്രമങ്ങൾ എന്തു ചെയ്യണം!**

49. ഹൈന്ദവാചാരങ്ങനുഷ്ഠിക്കുന്നവരുടെ സംശയങ്ങൾക്ക് പരിഹാരം കാണുവാനുള്ള കേന്ദ്രങ്ങളായി ആശ്രമങ്ങൾ വളർത്തുക.

50. സന്യാസിമാർ വർഷത്തിലൊരിക്കലെങ്കിലും തദ്പ്രദേശങ്ങളിൽ ഗൃഹസമ്പർക്കം നടത്തുക.

51. രണ്ടു മൂന്നു മണിക്കൂറുകളിലായി 2 - 3 ദിവസങ്ങൾ നീണ്ടുനിൽക്കുന്ന വിദ്യാർത്ഥി/അദ്ധ്യാപക/ ഗൃഹസ്ഥ/ഉദ്യോഗസ്ഥ/........ ശിബിരങ്ങൾ/പ്രഭാഷണങ്ങൾ/കാസറ്റ് പ്രഭാഷണങ്ങൾ/ചർച്ചകൾ/എക്സിബിഷൻ/കഥാകാലക്ഷേപം എന്നിവ സംഘടിപ്പിക്കുക.

52. ഹൈന്ദവ ജനസേവനകേന്ദ്രമാക്കി ആശ്രമങ്ങളെ വളർത്തുക.

53. മറ്റു മതസ്ഥരേയും, ഹിന്ദുധർമ്മത്തിനെതിരെ പ്രവർത്തിക്കുന്നവരേയും ധർമ്മം അറിയിക്കുവാനുള്ള അവസരങ്ങളുണ്ടാക്കുക.

54. സന്യാസിമാർ ആശുപത്രികൾ, വിദ്യാലയങ്ങൾ, അനാഥാലയങ്ങൾ എന്നിവ സന്ദർശിക്കുക.

55. ഹിന്ദുസമ്മേളനങ്ങൾ ഓരോ ഗ്രാമത്തിലും സംഘടിപ്പിക്കുവാൻ നേതൃത്വം നൽകുക.

56. മതപരിവർത്തനത്തിനെതിരെ ബോധവൽക്കരിക്കുക.

57. സമൂഹ പ്രാർത്ഥന സമൂഹപൂജ ഇവ എല്ലാ കുടുംബാംഗങ്ങളേയും പങ്കെടുപ്പിച്ചുകൊണ്ട് നടത്തുക.

58. കുടുംബാംഗങ്ങൾ തമ്മിലുണ്ടാകുന്ന അകൽച കുറയ്ക്കുവാൻ ആത്മീയ - മനഃശാസ്ത്രപരമായ കൗൺസിലിങ് നടത്തുക.

59. സർക്കാരിന്റെ സാമൂഹിക പ്രവർത്തനങ്ങളിൽ കാര്യമായി ശ്രദ്ധിച്ച് പങ്കുവഹിക്കുക, അവയ്ക്ക് നേതൃത്വം നൽകുവാനും ശ്രമിക്കുക.

60. എല്ലാ ആശ്രമത്തിലും വിദ്യാലയങ്ങൾ ആരംഭിക്കുക. **ഹിന്ദുധർമ്മ സംരക്ഷണത്തിന് ക്ഷേത്രങ്ങൾ എന്തു ചെയ്യണം!**

61. ക്ഷേത്രവുമായി ബന്ധമുള്ള കുടുംബങ്ങളുടെ പട്ടിക തയ്യാറാക്കുക.

62. ഈ കുടുംബാംഗങ്ങളുടെ ആവശ്യങ്ങൾക്ക് സർവ്വാത്മനാ സഹകരിക്കുക.

63. ഈ കുടുംബങ്ങളിലെ പ്രഗത്ഭരായ നാലോ അഞ്ചോ വ്യക്തികൾ ചേർന്ന് ഒരു സാന്ത്വന സമിതിയുണ്ടാക്കുക.

64. വ്യക്ത്യധിഷ്ഠിതമോ കുടുംബാധിഷ്ഠിതമോ ആയ വഴക്കുകൾ, ദുഃഖങ്ങൾ, വേദനകൾ ഈ സമിതിയിലൂടെ ഒത്തുതീർപ്പാക്കിയും പരിഹരിച്ചും അവർ ക്ഷേത്രദർശനം നടത്തി ബന്ധം പുനഃസ്ഥാപിക്കുക, ദുഃഖത്തിനാശ്വാസം നൽകുക.

65. ക്ഷേത്രവുമായി ബന്ധമുള്ള പ്രദേശങ്ങളിൽ കുടുംബസമിതികളുണ്ടാക്കി പൈതൃകപഠനം നടത്തുക, സത്കർമ്മങ്ങൾ നടത്തുക.

66. കുടുംബങ്ങളും ക്ഷേത്രവുമായി ബന്ധം സുദൃഢമാക്കുക. ആത്മീയതയുടെ അടിസ്ഥാനത്തിലും അറിവിന്റെ അടിസ്ഥാനത്തിലുമുള്ള ബന്ധമായിരിക്കണം.

67. കുടുംബാംഗങ്ങൾ ചേർന്ന് സമൂഹ ഐശ്വര്യപൂജ നടത്തുക, സമൂഹിക കർമ്മങ്ങൾ അനുഷ്ഠിക്കുക.

68. മറ്റു ക്ഷേത്രഭാരവാഹികൾക്ക് മാതൃകയാകത്തക്കവിധം ക്ഷേത്രസംരക്ഷണത്തിലും പുനരുദ്ധാരണത്തിലും അവർക്കും പരിശീലനം നൽകുക.

69. മറ്റു സംഘടനകളുമായി സഹകരിച്ച് സാമൂഹിക നന്മയ്ക്ക് പ്രവർത്തിക്കുക. അവർ തമ്മിലുള്ള അകൽച്ച കുറയ്ക്കുക, ധർമ്മസംരക്ഷണത്തിന് മാർഗ്ഗനിർദ്ദേശം നല്കുക.

70. മതം മാറിപോയവരെ സന്ദർശിച്ച് അവരെ ക്ഷേത്രകാര്യങ്ങളിൽ പങ്കെടുപ്പിക്കുകയും സ്വധർമ്മത്തിലേക്ക് ആനയിക്കുകയും ചെയ്യുക. അതിന് സമിതികൾ രൂപീകരിക്കുക.

71. ഭാരതീയ പൈതൃകപഠനത്തിനായുള്ള പുസ്തകങ്ങൾ ലഘുലേഖകൾ എന്നിവ പ്രസിദ്ധീകരിച്ച് പ്രചരിപ്പിക്കുക. ഉത്സവാർഭാടങ്ങൾക്കുറച്ച് പഠനപ്രചരണത്തിന് ഊന്നൽ നൽകുക.

72. കുടുംബാംഗങ്ങളുടേയും സമൂഹത്തിന്റേയും ഒത്തൊരുമയ്ക്ക് അഭിപ്രായവ്യത്യാസങ്ങൾ ജാതി-മത-ഇസങ്ങൾ മറന്ന് ഒത്തൊരുമിക്കുവാനുള്ള ഒരു കേന്ദ്രമായി ക്ഷേത്രത്തെ പുനരുദ്ധരിക്കുക.

73. സായംകാലങ്ങളിൽ സിനിമാപ്പാട്ടുകൾക്കുപകരം വിജ്ഞാനപ്രദങ്ങളായ കാസറ്റുകൾ കേൾപ്പിക്കുക.

74. ആഴ്ചയിൽ രണ്ടോ മൂന്നോ മണിക്കൂറുകൾ നീണ്ടുനിൽക്കുന്ന കാസറ്റു ശിബിരങ്ങൾ നടത്തുക.

75. ക്ഷേത്രത്തിൽ മൂന്നു മുതൽ ഏഴു ദിവസങ്ങൾ വരെ നീണ്ടുനിൽക്കുന്ന പാർട്ട് ടൈം കോഴ്സുകൾ നടത്തുക. യോഗചര്യ, സസ്യാഹാരം, ശാസ്ത്രപൈതൃകം, ആചാരങ്ങൾ, ഭാരതീയ ഋഷിവര്യന്മാർ, മന്ത്രാലാപനം, സംസ്കൃതപഠനം, ഉപനിഷദ്പഠനം, സന്ധ്യാവന്ദനം, കീർത്തനപഠനം തുടങ്ങി പല വിഷയങ്ങളിൽ. ഒരാഴ്ച നീണ്ടു നിൽക്കുന്ന (കുറയ്ക്കുകയോ കൂട്ടുകയോ ചെയ്യാം) രണ്ടു മണിക്കൂർ വീതമുള്ള ക്ലാസുകൾ നിത്യവുമുള്ള മതപാഠശാലകളെക്കാൾ പ്രയോജനം ചെയ്യും. അതിൽ മെറിറ്റ് സർട്ടിഫിക്കറ്റുകളും പുരസ്ക്കാരങ്ങളും ഏർപ്പെടുത്തുക.

76. ക്ഷേത്രം വൃത്തിയായി സൂക്ഷിക്കാൻ എല്ലാവരേയും സഹകരിപ്പിക്കുക.

77. ദേവസ്വം ഉദ്യോഗസ്ഥർ സഹകരിക്കുന്നില്ലെങ്കിൽ നാട്ടുകാരെ സംഘടിപ്പിച്ച് അവരെ പുറത്താക്കുക. ഭണ്ഡാരം തുറന്ന് കാശെടുക്കുവാൻമാത്രം വരുന്ന ഉദ്യോഗസ്ഥരെ തടയുക. ക്ഷേത്രവുമായി ബന്ധപ്പെട്ട ഒരു കാര്യത്തിലും അഴിമതി അനുവദിച്ചുകൂടാ.

78. ആഡംബരങ്ങൾ കുറച്ച് ആചാരാനുഷ്ഠാനങ്ങൾക്ക് ശാസ്ത്രീയമായി പ്രാധാന്യം നൽകുക. പഠിപ്പിക്കുക. തന്ത്രി, പൂജാരി ഉൾപ്പടെയുള്ളവർ അത്തരത്തിൽ ജ്ഞാനമുള്ളവരാകുവാൻ നിഷ്കർഷിക്കുക.

79. ആവശ്യമില്ലാത്ത അന്നദാനം ഒഴിവാക്കി വളരെ പാവപ്പെട്ടവർ പാർക്കുന്നിടങ്ങളിൽ ഭക്ഷണസാധനങ്ങൾ വിതരണം ചെയ്യുക.

80. മതപരിവർത്തനം ചെയ്തവരെ സ്വധർമ്മത്തിലേക്ക് തിരിച്ചുകൊണ്ടുവരുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് ഭരണാധികാരികൾ / സംഘടനാ ഭാരവാഹികൾക്കെന്തു ചെയ്യാം !** (ചെറിയ ചെറിയ സംഘടനകൾ, ക്ലബ്ബുകൾ, റെസിഡൻഷ്യൽ അസോസിയേഷനുകൾ, രക്ഷാകർതൃ സംഘടനകൾ, മറ്റു ഭാരവാഹികൾ, പഞ്ചായത്ത്-മുനിസിപ്പൽ-സർക്കാർ ഡിപ്പാർട്ടുമെന്റ് വകുപ്പുകൾ, മന്ത്രിമാർ, സെക്രട്ടറിമാർ)

81. അവരവർക്കു സാധിക്കുന്ന വിധത്തിൽ ഭാരതീയ പൈതൃകത്തിന്റെ അടിസ്ഥാനത്തിൽ ഒരുജ്ജ്വല ഭാരതം സംസ്കൃതിയിലൂടെ കെട്ടിപ്പടുക്കേണ്ടതെപ്രകാരമാണെന്ന് സംഘാംഗങ്ങളേയും പൊതുജനങ്ങളേയും വിദ്യാർത്ഥികളേയും പഠിപ്പിച്ചനുസരിപ്പിക്കുവാൻ ശ്രമിക്കുക.

82. ഭാരതം എന്താണെന്ന് വ്യക്തമായ ധാരണയുണ്ടാക്കാൻ സഹായിക്കുക.

83. രാഷ്ട്രത്തെ ശിഥിലീകരിക്കുന്ന എല്ലാ പ്രവർത്തികളും എതിർക്കുക. രാഷ്ട്രനന്മയ്ക്ക് പ്രവർത്തിക്കുന്ന എല്ലാവിധ ശക്തികൾക്കും കരുത്ത് പകരുക. പരസ്പരം സഹകരിക്കുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് സംസ്കൃത പണ്ഡിതർ എന്തുചെയ്യണം !**

84. ചൈതന്യവത്തായ സംസ്കൃതത്തെ ജീവിതാവസാനം വരെ പ്രചരിപ്പിക്കുക.

85. നല്ല നല്ല ശ്ലോകങ്ങൾ വിദ്യാർത്ഥികൾക്ക് മനഃപാഠമാക്കുവാൻ സഹായിക്കുക.

86. ചെറു പ്രസിദ്ധീകരണങ്ങളിലൂടെ സംസ്കൃതഭാഷ ജനസഹസ്രങ്ങളിലെത്തിക്കുക.

87. സംസ്കൃത സംഭാഷണമറിയുന്ന ആയിരക്കണക്കിന് ജനങ്ങളെ സൃഷ്ടിക്കുക.

88. സ്കൂളുകളിൽ, സൗജന്യ ക്ലാസുകൾ സംസ്കൃത പ്രചരണത്തിന് നടത്തുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് കലാകാരന്മാരും പുരാണ പാരായണ വിദഗ്ദ്ധരും എന്തു ചെയ്യാം!**

89. പുരാണേതിഹാസകഥകൾ നിത്യജീവിതത്തിനുതകുന്ന വിധത്തിൽ സമൂഹത്തെ പഠിപ്പിക്കുക.

90. യുക്തിയുടെയും ശാസ്ത്രത്തിന്റേയും അടിസ്ഥാനത്തിൽ കഥാവിവരണം നടത്തുക.

91. സപ്താഹവും നവാഹവും ഹൈന്ദവ ജനതയെ ഒരുമിപ്പിക്കാനുള്ള യജ്ഞമാക്കുക.

92. സനാതനധർമ്മം നേരിടുന്ന വെല്ലുവിളികൾ പുരാണത്തിന്റേയും അടിസ്ഥാനത്തിൽ ജനഹൃദയങ്ങളിലെത്തിക്കുക.

93. ഹിന്ദുക്കളാണ് നാമെന്ന് നിരന്തരം ഓർമ്മിപ്പിക്കുക. മറ്റു മതസ്ഥരിലും ഈ സന്ദേശങ്ങളെത്തിക്കുക.

94. കലാകാരന്മാർ ഭാരതീയ പൈതൃകത്തിനാധാരങ്ങളായ കലകളുടെ സമഗ്ര അർത്ഥം വിവരിച്ചുകൊടുക്കുക.

95. ആസ്വദിക്കുന്നതോടൊപ്പം പൈതൃക കലകളെക്കുറിച്ച് ശാസ്ത്രീയമായി അറിയുവാനും അവസരമുണ്ടാക്കുക.

96. ഓരോ പൈതൃകകലയും ജനസാമാന്യത്തിലെത്തിക്കുക.

97. സിനിമ/നാടക/ഗാനമേള/സമൂഹിക കലകൾ ഇവയെല്ലാം സംസ്കൃതി സന്ദേശങ്ങളെത്തിക്കുവാൻ ഉപയോഗിക്കുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് ബുദ്ധിജീവികൾ എന്തുചെയ്യണം !**

98. ഹിന്ദുധർമ്മത്തിനെതിരെ നടക്കുന്ന ഓരോ നിന്ദ്യമായ പ്രവർത്തനത്തിനുമെതിരെ ഹിന്ദു എന്ന രീതിയിൽതന്നെ പ്രതികരിക്കുക.

99. കലയുടെ പേരിലായാലും അഭിപ്രായസ്വാതന്ത്ര്യത്തിന്റെ പേരിലായാലും ഹിന്ദുവിനും/ഹൈന്ദവ പൈതൃകത്തിനും/സന്യാസത്തിനും/വിശ്വാസങ്ങൾക്കുമെതിരെ ഉണ്ടാകുന്ന പ്രവർത്തനങ്ങൾക്കും പ്രചരിപ്പിക്കുന്ന വാർത്തകൾക്കും ഹിന്ദുവായിതന്നെ പ്രതികരിക്കുക.

100. നോട്ടീസുകളായോ, പ്രതികരണങ്ങളായോ, ഉന്നതങ്ങളിലെത്തി ചങ്കൂറ്റത്തോടെ കാര്യങ്ങൾക്ക് നേതൃത്വം നൽകി തിരുത്തിക്കുക.

101. സ്വയം ഉത്തരവാദിത്വമേറ്റെടുത്തോ ഹിന്ദുക്കളെ സംഘടിപ്പിച്ച് സാമ-ദാന-ഭേദ-ദണ്ഡങ്ങളിൽ അനുയോജ്യമായതിന് നേതൃത്വം നൽകിയോ ഹിന്ദുക്കളിൽ പ്രതികരണശേഷി വളർത്തുക.

102. ചെറിയ ചെറിയ സംസ്കൃതി സംഘങ്ങൾ അതാതു പ്രദേശത്തെ വെല്ലുവിളികളേറ്റെടുപ്പിക്കാൻ ബുദ്ധിപരമായ നേതൃത്വം നൽകുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് മാധ്യമപ്രവർത്തകർ എന്തു ചെയ്യണം !**

103. ഭാരതീയ പൈതൃകത്തിന്റെ ശാശ്വതമൂല്യങ്ങളെ വാർത്തകളായും വിവരങ്ങളായും ചിത്രങ്ങളായും ജനഹൃദയങ്ങളിൽ എത്തിക്കുക.

104. ഭാരതീയത ലോകത്തിന്റെ കെടാവിളക്കായി പ്രകാശിക്കുന്ന വിവരങ്ങളും നൽകുക.

105. സനാതനധർമ്മം നേരിടുന്ന വെല്ലുവിളികളെക്കുറിച്ച് ജനങ്ങളെ സത്യസന്ധമായി അറിയിക്കുക.

106. ദേശത്തേയും, ധർമ്മത്തേയും അപകീർത്തിപ്പെടുത്തുന്ന വാർത്തകൾക്ക് പ്രാധാന്യം നൽകാതിരിക്കുക.

107. ലോകജനത ഭാരതത്തെ വിലയിരുത്തുന്നത് മാധ്യമങ്ങളിലൂടെയാണെന്ന്, അത് മാധ്യമപ്രവർത്തകരുടെ സംഭാവനയാണെന്നും ഓർമ്മിക്കുക.

108. ഭാരതീയരിൽ അപകർഷതയുണ്ടാക്കുന്ന വാർത്തകൾ കുറക്കുക.

109. അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും ശാസ്ത്രീയമായി ഉന്മൂലനം ചെയ്യുക.

**ഹിന്ദുധർമ്മ സംരക്ഷണത്തിന് നാം എന്തു ചെയ്യണം!**

110. ഹിന്ദുധർമ്മസന്ദേശം സ്വയം പഠിച്ച് പഠിപ്പിക്കണം.

111. രാഷ്ട്രത്തെ വേദനിപ്പിക്കുന്ന ചെയ്തികൾക്കെതിരെ സമൂഹ മനസാക്ഷി ഉണർത്താം.

112. മതപരിവർത്തനത്തിനെതിരെ ശക്തമായി പ്രതികരിക്കാം.

113. മറ്റുള്ളവരുടെ തെറ്റുകുറ്റങ്ങൾ മാത്രം കണ്ടുപിടിക്കാൻവേണ്ടി ജീവിക്കാതെ എല്ലാവരിലേയും നന്മകൾ പരമാവധി പ്രയോജനപ്പെടുത്താം.

114. എല്ലാ ഹൈന്ദവ സംഘടനകളേയും യോജിപ്പിക്കുന്ന കണ്ണികളാകാം.

115. പഠിപ്പിക്കാൻ കഴിയുന്നവരെ പഠിക്കാനാഗ്രഹിക്കുന്നവർക്ക് എത്തിച്ചുകൊടുക്കാം. (ഹിന്ദുധർമ്മം പഠിച്ച മറ്റു മതസ്ഥരെ പരമാവധി പ്രയോജനപ്പെടുത്തുക)

116. ഹിന്ദുധർമ്മം പഠിപ്പിക്കാനുള്ള നൂതനാശയങ്ങൾ എവിടെ നിന്നെല്ലാം ലഭിക്കുന്നുവോ അതെല്ലാം പ്രയോഗിച്ച് സനാതനധർമ്മം സംരക്ഷിക്കാം.

117. ഹിന്ദുവിനെതിരെ രാഷ്ട്രീയമായും, മതപരമായും നടക്കുന്ന കൃത്യങ്ങളെ ലഘുലേഖകളാക്കി പ്രചരിപ്പിക്കുക.

118. മതപരിവർത്തനത്തിനെതിരെ ശക്തമായ ഒരു Anti Conversion Squad രൂപീകരിക്കുക.

119. ഹിന്ദുധർമ്മം പഠിപ്പിക്കുവാനുള്ള അത്യാധുനിക സംവിധാനങ്ങൾ വികസിപ്പിക്കുക, വികസിപ്പിച്ചത് ലോകരാഷ്ട്രങ്ങളിൽ അധിവസിക്കുന്ന ഓരോ ഹിന്ദുകുടുംബത്തിനുമെത്തിക്കുക. ഓരോ ക്രിസ്ത്യാനിയും ത്യാഗം സഹിച്ച് വൈദേശീകമായ ക്രിസ്തുമതം പ്രചരിപ്പിക്കുന്നു. ഓരോ മുസൽമാനും ത്യാഗം സഹിച്ച് വൈദേശികമായ ഇസ്ലാംമതം പ്രചരിപ്പിക്കുന്നു. ഓരോ ഹിന്ദുവും അൽപം ത്യാഗം സഹിച്ച് സ്വദേശീയമായ ഹിന്ദുധർമ്മം പ്രചരിപ്പിക്കാൻ സാധിക്കണം. സനാതനധർമ്മം നീണാൾ വാഴുവാൻ ശരീരം, മനസ്, സമയം, ഊർജ്ജം, സമ്പത്ത് ഇവ സാധിക്കുന്നത്രയും വിനിയോഗിക്കുക.

120. വീട്ടിലൊരു തുളസിത്തറ, ചൈതന്യവത്തായ തുളസി, പ്രഭാതത്തിൽ അടിച്ചുവാരി വൃത്തിയാക്കിയ മുറ്റം മംഗളകരമായ ഗൃഹാന്തരീക്ഷം.

121. മന്ത്രമോ, നാമസങ്കീർത്തനമോ പ്രഭാതസായം സന്ധ്യകളിൽ, പൂമുഖത്ത് സായം സന്ധ്യയിൽ പ്രകാശം പരത്തുന്ന ദീപം.

122. സദാചാരങ്ങൾ മനസ്സിലും പ്രവർത്തിയിലും, ദുരാചാരങ്ങളിൽ നിന്ന് പൂർണമുക്തി നേടിയ കുടുംബാംഗങ്ങൾ.

123. ശ്രീനാരായണഗുരുദേവന്റെ ഉപദേശം : ശരീരശുദ്ധി, ആഹാരശുദ്ധി, വാക്ശുദ്ധി, മനഃശുദ്ധി, കർമ്മശുദ്ധി ഇവ ഓരോ ഹിന്ദുവിലും നിറഞ്ഞിരിക്കണം.

# ഭാരതീയ ശാസ്ത്രപൈതൃകം

## (ഒരെത്തിനോട്ടം)

**ഭാരതീയ ശാസ്ത്രപൈതൃകം ശാസ്ത്രീയമായി വിശകലനം ചെയ്ത് ഉൾക്കാഴ്ച നേടുക**

**I പുരാതന ഭാരതീയ പ്രധാന ലോഹ സംസ്കരണ ഖനികളും കാലഘട്ടവും**

(1) രാജസ്ഥാനിലെ രാജപുര - ദാരിബ - ഉദയ്പൂർ - സിങ്ക് ഖനികൾ (1260 ബി.സി) (2) രാജസ്ഥാനിലെ സാവർ മാല - രാമപുര - അഗുച്ച - ലെഡ്- സിങ്ക് ഖനികൾ (400 ബി.സി) (3) ബംഗാളിലെ പാണ്ഡു-രജർ - ദിബി - ലെഡ് - സിങ്ക് ഖനികൾ (1300 ബി.സി) (4) ഗുജറാത്തിലെ അംബമട്ട - ചെമ്പ് - ലെഡ്- സിങ്കുഖനികൾ (140 ബി.സി) (5) ഗണേശ്വർ - രജർ - ചെമ്പ് ഖനികൾ (2500 ബി.സി) (6) മഹർജരി - തക്കൽ ഘട്ട് - നായ് കുണ്ഡ് - ഇരുമ്പ് ഖനികൾ (1000 ബി.സി)

**II പുരാതന ഭാരതത്തിൽ ലോഹ ശുദ്ധീകരണ സാങ്കേതിക വിദ്യയുടെ മഹത്വത്തിന് തെളിവുകൾ (ലോഹത്തന്റെ പരിശുദ്ധിയും സംസ്കരിച്ച കാലഘട്ടവും)**

(1) ഗുജറാത്തിലെ ലോഥലിൽ (2500 ബി.സി) നിന്ന് ലഭിച്ച ചെമ്പിന്റെ ശുദ്ധി 99.81% (2) ലോഥലിൽ നിന്ന് (2200 ബി.സി) ലഭിച്ച ലെഡിന്റെ ശുദ്ധി 99.54% (3) മോഹൻജൊദാരോവിൽ (1800 ബി.സി) സംസ്കരിച്ച ലെഡിന്റെ ശുദ്ധി 99.7% (4) തക്ഷശിലയിൽ (700 ബി.സി) സംസ്കരിച്ച ചെമ്പിന്റെ ശുദ്ധി 99.68% (5) തക്ഷശിലയിലുണ്ടാക്കിയ (300 ബി.സി) ഏതൻസിൽ നിന്ന് ലഭിച്ച സിങ്കിന്റെ ശുദ്ധി 99.0% (6) ഹാരപ്പയിൽ (300 ബി.സി) നിന്ന് ലഭിച്ച ലോഹ സങ്കരത്തിൽ ഉണ്ടായിരുന്ന നിക്കലിന്റെ അളവ് 20% (7) മഹർജരി/തക്കൽക്കോട്ടിൽ സംസ്കരിച്ച (850ബി.സി) ഇരുമ്പിന്റെ ശുദ്ധി 99.1%, 99.6 %

**III. പുരാതന ഭാരതത്തിലെ കളിമൺപാത്ര, ഗ്ലാസ് നിർമ്മാണ സാങ്കേതിക വിദ്യയ്ക്ക് ഉദാഹരണങ്ങൾ**

(1) ഹാരപ്പ, മോഹൻജൊദാരോ, ലോഥൽ എന്നിവിടങ്ങളിൽ (2000-1000 ബി.സി) നിർമ്മിച്ച ഗ്ലാസ്-കളിമൺ പാത്രങ്ങൾ. (2) രാജഘർ (600 ബിസി) തക്ഷശില (600 ബിസി) എന്നിവിടങ്ങളിലെ പുരാവസ്തു ഗവേഷകർക്കു ലഭിച്ച ആയിരക്കണക്കിന് സിറാമിക്സ് ഗ്ലാസ് സാമഗ്രികൾ (3) 1000 ബിസി. 500 ബിസി ക്കു മിടക്ക് നിർമ്മിച്ച വിവിധ ഗ്ലാസ് ഉൽപ്പന്നങ്ങളുടെ നിറങ്ങൾ : കറുപ്പ്, നീല, കോബാൾട്ട്, നീല, ഇളം നീല, പീക്കോക് നീല, ക്രീംകളർ, പച്ച, ചാരനിറം, ഓറഞ്ച് നിറം, ചുവപ്പ്, വയലറ്റ്, മഞ്ഞ, ഇളം മഞ്ഞ, വിവിധവർണ്ണ മിശ്രിതം, ഒപ്പേൽ ഗ്ലാസുകൾ, എന്നിവയുടെ ഘടനയും, നിറത്തിനുപയോഗിച്ച രാസവസ്തുക്കളും ആധുനികരീതിയിലുള്ളവയായിരുന്നു. ഈ നിറങ്ങൾ ലഭിക്കുന്നതിന് ആധുനിക വ്യവസായത്തിലുപയോഗിക്കുന്ന അതേ രാസവസ്തുക്കളാണ് പുരാതന ഭാരതത്തിലും ഉപയോഗിച്ചിരുന്നത്.

**IV. പുരാതന ഭാരതീയ വസ്ത്രനിർമ്മാണ സാങ്കേതികവിദ്യയുടെ മഹത്വ ചരിത്രം**

(1) ലോഥലിൽ (2500 ബി.സി.) നിന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് വസ്ത്രങ്ങൾ കയറ്റിയയച്ചിരുന്നു. (2) റോമാ സാമ്രാജ്യത്തിൽ (500 ബി.സി.) ഉപയോഗിച്ചിരുന്ന മസ്ലിൻ തുണികൾ പൂർണ്ണമായും ഭാരതത്തിൽ നിന്നിറക്കുമതി ചെയ്തതായിരുന്നു. (3) ഗുപ്ത-മൗര്യ-വർധന സാമ്രാജ്യത്തിൽ തുണി വ്യവസായം അതി പ്രശസ്തമായിരുന്നു. (4) സ്വർണ്ണം, വെള്ളി എന്നിവയുടെ നേർത്ത നൂൽ ഉണ്ടാക്കി പട്ടിന് തിളക്കം വരാനുപയോഗിക്കുന്ന കാഞ്ചീപുരം, ബനാറസ്, തിരുനെൽവേലി തുടങ്ങിയ സ്ഥലങ്ങളിലെ സാങ്കേതിക വിദ്യക്ക് സഹസ്രാബ്ദങ്ങളുടെ പഴക്കമുണ്ട്.

**V. കരിങ്കല്ലുകൊണ്ട് മായാലോകം സൃഷ്ടിച്ച ഭാരതീയ ക്ഷേത്രനിർമ്മാണ സാങ്കേതിക വിദ്യക്കുദാഹരണങ്ങൾ**

(1.) വൈദ്യുതിയും, മോട്ടോർ സംവിധാനങ്ങളും, മറ്റ് ആധുനിക ഇന്ധനങ്ങളുമില്ലാതിരുന്ന കാലഘട്ടത്തിൽ കരിങ്കൽ ഉപയോഗിച്ചുള്ള ക്ഷേത്ര നിർമ്മാണത്തിലെ സങ്കീർണ്ണതകൾ ചിന്തിക്കുക. (2.) ചന്ദേല രാജവംശത്തിന്റെ (1000 എ.ഡി) പ്രസിദ്ധങ്ങളായ ഖജുരാഹോക്ഷേത്രങ്ങൾ (3.) ചോളരാജവംശ സംഭാവനയായ (1000 എ.ഡി) കൊരങ്കനാഥ ക്ഷേത്രം,

തഞ്ചാവൂർ ക്ഷേത്രം, കാഞ്ചീപുരം ക്ഷേത്രങ്ങൾ. (4.) പല്ലവ രാജവംശ നിർമ്മിതികളായ (600 എ.ഡി) തിരുച്ചിറപ്പള്ളി ക്ഷേത്രം, കൈലാസനാഥ ക്ഷേത്രം, മഹാബലിപുരത്തെ രഥങ്ങൾ (5.) ചാലൂക്യ വംശത്തിന്റെ (1000 എ.ഡി) നിർമ്മാണ ചാതുരിക്കുദാഹരണങ്ങളായ ബേലൂർ ക്ഷേത്രം, സോമനാഥ ക്ഷേത്രം. (6.) ഗംഗ വംശക്കാരുടെ (1200 എ.ഡി) കൊണാർക്ക് ക്ഷേത്രം (7.) പാണ്ഡ്യവംശത്തിന്റെ (1500 എ.ഡി) രാമേശ്വരം,ചിദംബരം, തിരുനെൽവേലി, തിരുവള്ളൂർ ക്ഷേത്രങ്ങൾ (8.) പത്മനാഭസ്വാമി ക്ഷേത്രം, ശുചീന്ദ്രം, തിരുവണ്ണാമലൈ ക്ഷേത്ര നിർമ്മാണത്തിലെ സാങ്കേതികവിദ്യകൾ.

**VI. പുരാതന ഭാരതീയ ഗുഹാക്ഷേത്ര, രാജകൊട്ടാര നിർമ്മാണത്തിന്റെ സാങ്കേതിക വിദ്യകൾ**

(1.) അതി കഠിനമായ പർവ്വതത്തെ തങ്ങളുടെ കയ്യിലുള്ള ഉളികൊണ്ട് ചീവിയെടുത്തുണ്ടാക്കിയ അതി ഗംഭീരമായ ഗുഹാക്ഷേത്രങ്ങളിലൂടെ കണ്ണോടിക്കുമ്പോൾ ചിന്തിക്കുക കരിങ്കല്ലുകൾ, നമ്മുടെ പൂർവ്വികർക്കു മുമ്പിൽ തലകുനിച്ചു നിന്നു കൊണ്ടിരുന്നു. (2.) അജന്ത (200 ബി.സി -450 എ.ഡി) യിലെ 29 വിസ്തൃത മുറികളോടു കൂടിയ ഗുഹാക്ഷേത്രങ്ങളുടെ അളവുകൾ, നിർമ്മിച്ച രീതി, അതിൽ കൊത്തിയ തൂണുകൾ, ബുദ്ധ വിഗ്രഹങ്ങൾ, പെയിന്റിങ്ങുകൾ............ (3.) എല്ലോറ (750 എ.ഡി) യിലെ 34 ക്ഷേത്രങ്ങളുടെ നിർമ്മാണത്തിനു പിന്നിലുള്ള സാങ്കേതിക ചാതുര്യം (4.) രാഷ്ട്രകൂട രാജാക്കൻമാരുടെ (700 ഏ.ഡി) സംഭാവനയായ എലിഫന്റ ഗുഹയും ക്ഷേത്രനിർമ്മാണവും ഒരു ദ്വീപിലാണ് നടത്തിയിട്ടുള്ളത് (5.) രാജകൊട്ടാര നിർമ്മാണത്തിൽ ശ്രദ്ധേയമായത് താർ മരുഭൂമിയിൽ പണിത ജെഡ് സാൽമർപാലസ്, ജയ്പൂരിലെ പിങ്ക് പാലസ് ഹവാമഹലും ജോദ് പുരിപാലസും. (6.) അജന്ത, ചോള-ചേര-പാണ്ഡ്യ ക്ഷേത്രങ്ങളിലെ ഫ്രെസ്കോ പെയിന്റിംഗും ജോഹിമാര-പഞ്ചമഹി (50 ബി.സി.) ക്ഷേത്ര പെയിന്റിങ്ങും

**VII. പുരാതന ഭാരതത്തിലെ മറ്റു സാങ്കേതിക വിദ്യകൾക്കുദാഹരണങ്ങൾ (ചിലതുമാത്രം)**

(1.) മഹർഷി ഭരദ്വാജനെഴുതിയ (200 ബി.സി) യന്ത്രസർവസ്വത്തിൽ വിവരിക്കുന്ന സങ്കീർണ്ണങ്ങളായ നൂറ്റി ഇരുപതിൽപ്പരം യന്ത്രങ്ങളുടെ നിർമ്മാണം- ഉപയോഗം- (2.) സുശ്രുത സംഹിതയിലെ (700 ബി.സി) 16-ാം

അദ്ധ്യായത്തിൽ വിവരിക്കുന്ന പ്ലാസ്റ്റിക് സർജറിയും, രീതികളും, ഇവിടെ നിന്ന് 'അത് 16–ാം നൂറ്റാണ്ടിൽ ഇംഗ്ലണ്ടിൽ പോയതും ഡോ: തോമസ് ക്രൂസോയും, ജോസ്ഫിൻ ലേയും(1780 എ.ഡി) വികസിപ്പിച്ചതും. (3.) സുശ്രുത മഹർഷി വിവരിക്കുന്ന 108ൽ പരം യന്ത്ര- ശസ്ത്ര വിഭാഗത്തിൽപ്പെടുന്ന ശസ്ത്രക്രിയാ ഉപകരണങ്ങളുടെ നിർമ്മാണം, ഉപയോഗം. (4.) ബംഗാളിൽ നാന്നൂറുവർഷക്കാലം സ്മാൾ പോക്സ് വാക്സിനേഷൻ ടീകാ സമ്പ്രദായ് എന്ന പേരിൽ നിലനിന്നിരുന്നു. (5.)ചാണക്യൻ (300 ബി.സി) യിൽ വിവരിക്കുന്ന അഞ്ചുവിഭാഗത്തിൽപെടുന്ന ലഹരിപാനീയനിർമ്മാണത്തിന്റെ ഫെർമെന്റേഷൻ രീതികളും, സംസ്കരണവും (6.) കൗസംബി (50 ബിസി), നളന്ദ (200 എ.ഡി) അജന്ത (50 ബി.സി) എന്നിവിടങ്ങളിലെ കെട്ടിട നിർമ്മാണത്തിനുപയോഗിച്ച പോർട്ടുലാന്റ് സിമന്റ് പോലുള്ള പ്ളാസ്റ്ററിങ് സാധനങ്ങൾ............

**VIII ഭൗതിക ശാസ്ത്ര പന്ഥാവിലൂടെ ചരിക്കുമ്പോൾ കാണുന്നതിൽ ചിലത്! :**

(1.)പരമാണുവിന്റെ നിർവ്വചനം : **അപകർഷ പര്യന്തം ദ്രവ്യം പരമാണു** രേവം (200 ബി.സി) ദ്രവ്യത്തിന്റെ ഏറ്റവും ചെറിയ ഘടകമാണ് പരമാണു. (2.)ശബ്ദത്തിന്റെ തരംഗസ്വഭാവം : **വിചീതരംഗന്യായേന ശബ്ദോത്പത്തി** (200 ബിസി) തരംഗ ന്യായത്തിലൂടെയാണ് ശബ്ദത്തിന്റെ ഉത്ഭവം., (4.) പ്രകാശത്തിന്റെ ഏഴുനിറം : **അമിയേ സ്പതരശ്മയ.....** (ഋഗ്വേദകാലം) ഈ ഏഴു രശ്മികളും..... പ്രകാശവേഗത : **യോജനനാം സഹസ്രേ ദ്വേ, ദ്വേ ശതേ ദ്വേ ചയോജനേ ഏകേന നിമിഷാർധേന ക്രമാണ നമസ്തുതേ** (1400 എ.ഡി) . ഹേ സൂര്യദേവാ ഒരു നിമിഷത്തിന്റെ പകുതി സമയദൈർഘ്യത്തിൽ 2202 യോജനവേഗത്തിൽ ക്രമത്തിൽ സൂര്യരശ്മി അയക്കുന്ന അങ്ങേയ്ക്ക് നമസ്ക്കാരം (ഒരു യോജന 12.11 കി.മി. ഒരു നിമിഷം 1/18 സെക്കന്റ്). (5) താപാമാന രീതി : (100 ബി.സി - 100 എ.ഡി) യന്ത്രസർവസ്വത്തിലെ 109–ാം യന്ത്രത്തിൽ താപമാനം 423 കക്ഷ്യ, 565 കക്ഷ്യ, 365 കക്ഷ്യ .... ഉഷ്ണമാനത എന്നീപ്രകാരം താപമളക്കാനുള്ള സംവിധാനം കാണുന്നു. (6.)യന്ത്രസർവസ്വത്തിൽ സീരിയൽ നമ്പറിട്ട് നൽകിയിരിക്കുന്ന വിവിധതരം പ്രിസം ലെൻസ്, ഗ്ലാസ് സ്പെയർ പാർട്ടുകളുടെ പേരും നമ്പറും: വല്ലഭമണി (9), സൂക്ഷ്മ ദർപ്പണം (36) തമോകർഷണമണി (37) പ്രഭാകരണമണി (42) പ്രകാശസ്തംഭനചക്ര (95) കിരണഗ്രാഹകമണി (157) .... (7.) ഉപകരണങ്ങളുടെ ഹാന്റ് ബുക്ക് : ഭരദ്വാജമഹർഷിയെഴുതിയ (എ.ഡി 100) **യന്ത്രസർവസ്വം**

(8.)വിമാനത്തിന്റെ നിർവചനം (200 എ.ഡി) **ദേശദേശാന്തരം യദ്ധത് ലോക ലോകാന്തരം തദാ, ദ്വീപ ദ്വീപാന്തരം ചൈവ, യോ; അംബരേ ഗന്തുമ ർഹതി സ: വിമാന ഇതി പ്രോക്താ ഘേട ശാസ്ത്രവിദാം വരൈ:** (ഒരു ദേശത്തിൽനിന്ന് മറ്റൊരു ദേശത്തേയ്ക്ക്, ഒരു ലോകത്തിൽനിന്ന് മറ്റൊരു ലോകത്തിലേയ്ക്ക്, ഒരു ദ്വീപിൽ നിന്ന് മറ്റൊരു ദ്വീപിലേയ്ക്ക്, ആകാശ മാർഗത്തിലൂടെ പോകുവാൻ സാധിക്കുന്ന വാഹനത്തെയാണ്, ശൂന്യാകാശ ശാസ്ത്രത്തിൽ പാണ്ഡിത്യമുള്ളവർ വിമാനമെന്നു പറയുന്നത്. (ഇവയുടെ ആധികാരിക റഫറൻസ് IISH പ്രസിദ്ധീകരണങ്ങളിൽ ലഭ്യമാണ്.)

**ഭാരതീയ ഗണിത ശാസ്ത്ര പൈതൃകത്തിലെ കണ്ടുപിടുത്തങ്ങൾ**

(1)പൂജ്യം (പിംഗളാചാര്യൻ 200 ബി.സി.) : **രൂപേ ശൂന്യം, ദ്വിശൂന്യം** എന്നിവരിലൂടെ (2) ഇൻഫിനിറ്റി (ഭാസ്കരാചാര്യൻ II 1140 എ.ഡി.) : **ഖഹരഃ അനന്തോരാശി** – ഖഹരം അനന്തമായ സംഖ്യയാണ്. (3) ആവറേജ് ഉപയോഗം (ഗണേശാചാര്യൻ 900 എ.ഡി.) : **യഥാ യഥാ ബഹുഷു സ്ഥാനേഷു വിസ്തരാധികം ഗണ്യതെ – തഥാ തഥാ സമമിതി സൂക്ഷ്മ സൂക്ഷ്മതരാസ്യാത്** – കൂടുതൽ കൂടുതൽ പ്രാവശ്യം അളവുകളെടുത്ത് കൂടുതൽ സൂക്ഷ്മ മായ അളവുകളിൽ എത്താവുന്നതാണ്. (4) പലിശ നിരക്ക് (അർത്ഥശാസ്ത്രം 300 ബി.സി.) : **സപാദാ ധർമ്മ്യാ മാസവൃദ്ധി പണശതസ്യപഞ്ചപണാ വ്യാപഹാരികീ** – പ്രതിമാസം 1.25 % ധാർമ്മിക പലിശയും 5% വ്യവസായിക പലിശയുമാണ് (5) കൂട്ടു പലിശ (വിഷ്ണുസ്മൃതി 200 ബി.സി.) : **വൃദ്ധേരപി പുനർ വൃദ്ധിശ്ചക്ര വൃദ്ധിരുദാഹൃതാ** – പലിശയിലൂടെ ഉണ്ടാകുന്ന വൃദ്ധിയിൽ വീണ്ടും പലിശയീടാക്കിയാലുണ്ടാകുന്ന വൃദ്ധിയാണ് ചക്രവൃദ്ധി എന്ന കൂട്ടു പലിശ ക്രമം. (6) പാർട്ണർഷിപ്പ് ഭാസ്കരാചാര്യൻ I (628 എ.ഡി.) ഒരുദാഹരണം : **അർധേന തൃതീയേന പ്രക്ഷേപേണാഷ്ടമേന യേ വണിജ ഃ സപ്തതി രേകേനോന ലാഭസ്തേഷാം കിയാൻ ? കസ്യ ?** – 1/2, 1/3, 1/8 എന്നീ അനുപാതത്തിൽ മുതൽമുടക്കിയ വ്യവസായികൾക്ക് ആകെ ലഭിച്ച ലാഭം 69 എങ്കിൽ ഒരോരുത്തനും ലഭിക്കുന്ന ലാഭവീതമെന്ത് ? (7) ക്വാഡ്രാറ്റിക്ക് ഇക്വേഷൻ (ശ്രീധരാചാര്യൻ 800 എ.ഡി.) : **വാനര കുലത്രിഭാഗ ഃ സ്വ ത്ര്യംശ സമന്വിത ഃ സര ഃ പ്രയയൗ മൂലം ച പിപാസതി ദ്വൗ ചൂതതലേ സ്ഥിതൗ ശേഷൗ**.................. ആകെയുള്ള (n) കുരങ്ങന്മാരിൽ $^1/_3$ന്റെ കൂടെ അതിന്റെ $^1/_3$ ഭാഗവും ചേർന്ന്

സരസിലേക്ക് പോയിരിക്കുന്നു. ആകെ സംഖ്യയുടെ സ്ക്വയർ റൂട്ട് ($\sqrt{n}$)
എണ്ണം ദാഹിച്ചുവലയുന്നു. ബാക്കി രണ്ടെണ്ണം മാവിൻചുവട്ടിലുണ്ടെ
ങ്കിൽ ആകെ കുരങ്ങന്മാരെത്ര. (8) ബൗധായനൻ (800 ബി.സി.) കണ്ടുപി
ടിച്ച പൈതഗോറസ് (500 ബി.സി.) തിയറം : **ദീർഘ ചതുരശ്രസ്യക്ഷ്ണയാ
രജ്ജുഃ പാർശ്വമാനി തിര്യന്മാനി ച പൃഥക് ഭൂതെ കുരു തസ്തദ് ഉഭയം
കരോതി** - (അർത്ഥം എല്ലാവർക്കുമറിയാവുന്നതു തന്നെ.) (9) **ത്രികോ
ണവിസ്തീർണം** (ആര്യഭടൻ I 499 എ.ഡി.) : **ത്രിഭുജസ്യഫലശരീരം
സമതല കോടി ഭുജാർധസംവർഗ** : ($\frac{1}{2}$ base x height) (10) പൈയുടെ
മൂല്യം (ആര്യഭടൻ I 499 എ.ഡി.) : **ചതുരധികം ശതം അഷ്ട ഗുണം
ദ്വാഷഷ്ടി സ്തദാ സഹസ്രാണാം അയുത ദ്വയ വിഷ്കംഭസ്യാസന്നോ
സാ വൃത്ത പരിണാഃ** - നൂറിന്റെ കൂടെ നാലു കൂട്ടി, എട്ടുകൊണ്ടുഗു
ണിച്ച്, 62000ത്തിനോട് കൂട്ടിയാൽ, 20,000 യൂണിറ്റ് വ്യാസമുള്ള വൃത്ത
ത്തിന്റെ ഏകദേശം (ആസന്നോ) ചുറ്റളവ് ലഭിക്കും ($62832 \div 20000 = \Pi$).
(11) വൃത്ത-ഗോള വിസ്തീർണ്ണവും വ്യാപ്തവും (ആര്യഭടൻ II 950 എ.ഡി.)
: **വൃത്തക്ഷേത്രേപരിധി** ($2\Pi r$) **ഗുണിത വ്യാസപാദ ഫലം** ($2\Pi r \times D/4$ =
$\Pi r^2$). **തത്ക്ഷുണ്ണം വേദൈരുപരിപരിതഃ കന്ദുകസ്യേവജാലം** ($\Pi r^2 \times 4$ =
$4\Pi r^2$) **ഗോള സ്യൈവം തദപി ച ഫലം പൃഷ്ടജം വ്യാസനിഘ്നം**
($4\Pi r^2 \times D = 8\Pi r^3$) **ഷഡ്ഭിർഭക്തം** ($8\Pi r^3 \div 6$) **ഭവതിനിയതേ ഗോളഗർഭേ
ഘനാഖ്യം** (വ്യാപ്തം = $\frac{4}{3}\Pi r^3$) (12) കോർഡ്-റേഡിയസ് ബന്ധം (ആ
ര്യഭടൻ I -499 ഏ.ഡി.) **പരിധേഃ ഷഡ് ഭാഗജ്യാ വിഷ്കംഭാർധേന സാ
തുല്ല്യാ** - വൃത്തചുറ്റളവിന്റെ ആറിലൊന്നിന്റെ കോർഡ് വ്യാസാർദ്ധ
ത്തിന് (റേഡിയസിന്) തുല്യമായിരിക്കും (13) വ്യാപ്തം (ഭാസ്കരാചാര്യ
II 1140) : **ക്ഷേത്രഫലം സമമേവം വേധഹൃതം ഘനഫലം സ്പഷ്ടം** -
പ്രതല വിസ്തീർണത്തെ ഉയരം കൊണ്ട് ഗുണിച്ചാൽ വ്യാപ്തം ലഭി
ക്കും. (14) **സമഘാത ഫല ത്ര്യംശം സൂചിഘാതെ ഫലം ഭവതി** - സിലി
ണ്ടറിന്റെ വ്യാപ്തത്തിന്റെ മൂന്നിലൊന്നായിരിക്കും കോണിന്റെ വ്യാപ്തം

**വിദേശ ശാസ്ത്രജ്ഞന്മാരുടെ പേരിലറിയപ്പെടുന്ന ഭാരതീയ ഗണിത
ശാസ്ത്ര തിയറങ്ങളിൽ ചിലത്**

(1) ന്യൂട്ടൺ-ഗോസ് (1670 AD) ഇന്റർ പൊളേഷൻ ഫോർമുല കണ്ടുപിടി
ച്ചത് വടേശ്വരാചാര്യൻ (748 AD) (2) ന്യൂട്ടൺ-ഗോസ് (1670 AD) ബാക്
വേർഡ് ഇന്റർ പൊളേഷൻ ഫോർമുല - കണ്ടുപിടിച്ചത് വടേശ്വരാചാ
ര്യൻ (748 AD) (3) ടേയ്ലർ (1685 AD) സീരീസ് ഓഫ് സൈൻ-കോസൈൻ

ഫങ്ഷൻ– സംഗമ ഗ്രാമ മാധവാചാര്യർ (1340 AD) കണ്ടുപിടിച്ചത്. (4) ല്യൂളർ (1782 AD) ഫോർമുല കണ്ടുപിടിച്ചത് പരമേശ്വരാചാര്യൻ (1360 AD) (5) ഗ്രിഗറി (1638 AD) ലെബനിറ്റ്സ് (1646 AD) സീരീസ് ഫോർ ഇൻവേഴ്സ് ടാൻജന്റ് കണ്ടുപിടിച്ചത് മാധവാചാര്യൻ (1340 AD) (6) ലെബനിറ്റ്സ് (1646 AD) പവർ സീരീസ് ഫോർ പൈ കണ്ടുപിടിച്ചത് മാധവാചാര്യർ (1340 AD) (7) ഡീമോയ് വേഴ്സ് (അപ്രോക്സിമേഷൻ ടു പൈ കണ്ടുപിടിച്ചത് പുതുമന സോമയാജീ (1448 AD) (8) ടൈക്കോബ്രാഹി റിഡക്ഷൻ ഓഫ് എക്ലിപ്റ്റീക് കണ്ടുപിടിച്ചത് അച്യുത പിഷാരടി (9) ന്യൂട്ടൺസ് ഇൻഫിനിറ്റ് ജി.പി. കൺവെർജന്റ് സീരീസ് കണ്ടുപിടിച്ചത് നീലകണ്ഠ സോമയാജി. (ഈ തിയറങ്ങളും മറ്റനേകം ഭാരതീയ തിയറങ്ങളും IISH പ്രസിദ്ധീകരണത്തിൽ ലഭ്യമാണ് )

**(പുതുമന സോമയാജിയുടെ തിയറങ്ങളിൽ ചിലത്–കരണപദ്ധതി)**

1. സ്വല്പചാപഘന ഷഷ്ഠഭാഗതോ വിസ്തരാർധകൃതിർ ഭക്തവർജിതം. ശിഷ്ടാചാപമിഹശിഞ്ജനി ഭവേത് തദ്യുതോഽൽപകഗുണോഽസകൃത് ധനുഃ Chord (R Sin x) = S -S³/6r³ (S = Arc, R = radius)

2. ചാപാച്ചതത്തദ് ഫലതോഽപി തദ്വദ്ച്ചാപാഹതാദ്യാദി ഹതത്രിമൗർവ്യാ ലബ്ധാനി യുഗ്മാനി ഫലാന്യധോഽധശ്ചാപാദയുഗ്മാനി ച വിസ്തരാർധാത് വിന്യസ്യ ചോപര്യുപരിത്യജേത് തച്ഛേഷൗ ഭുജാ കോടിഗുണൗ ഭവേതാം.

$$\text{Sin } x = x - \frac{x^2}{3!} + \frac{x^5}{5!} - \frac{x^7}{7!} + \frac{x^9}{9!} \ldots\ldots\ldots, \quad \text{Cos } x = x - \frac{x^2}{2!} + \frac{x^4}{4!} - \frac{x^6}{6!} + \frac{x^8}{8!} \ldots\ldots\ldots$$

3. വർഗൈയുജാംവാ ദ്വിഗുണൈർനിരേകൈർ വഗീകൃതൈർവർജ്ജിത യുഗ്മവർഗൈ: വ്യാസം ച ഷഡ്ഘ്നം വിഭജേത് ഫലം സ്വം വ്യാസേത്രിനിഘ്നേ പരിധിസ്തദാസ്യാത്

$$\text{Circumference} = 3D + \frac{6D}{(2x2^2-1)^2 - 2^2} + \frac{6D}{(2x4^2-1)^2 - 4^2} + \frac{6D}{(2x6^2-1)^2 - 6^2} + \ldots\ldots\ldots$$

4. വ്യാസാച്ചതുർഘ്നാത് ബഹുശ: പൃഥക്സ്ഥാത് ത്രിപഞ്ച സപ്താദ്യയുഗാഹൃതാനി വ്യാസേച്ചതുർഘ്നേ ക്രമശഃ ഋണം സ്വം കുർയാൽ തദാസ്യാത് പരിധി സുസൂക്ഷ്മ:

$$\text{Circumference} = 4D - \frac{4D}{3} + \frac{4D}{5} - \frac{4D}{7} + \frac{4D}{9} - \ldots\ldots\ldots$$

5. വ്യാസാദ് വന സംഗുണിതാത് പൃഥഗാപ്തം ത്ര്യാദ്യയുഗ് വിമൂല ഘലനൈ: ത്രിഗുണവ്യാസേ സ്വം ഋണം ക്രമശ: കൃത്വാപി പരിധിരാനേയു:

$$\text{Circumference} = 3D + \frac{4D}{3^3-3} - \frac{4D}{5^3-5} - \frac{4D}{7^3-7} - \frac{4D}{9^3-9} - \ldots\ldots\ldots$$

(സങ്കീർണ്ണമായ തിയറത്തിനു ഒരുദാഹരണം) വടേശ്വരാചാര്യൻ (748 എഡി) തെളിയിച്ച ന്യൂട്ടൺ ഗോസ് (1670 എഡി) ഇന്റർപൊളേഷൻ ഫോർമുല

6. ധനുഷാപ്ത ഭക്തി ജീവഘലാതേ ലബ്ധം സരൂപകം ദളിതം. ലബ്ധഘ്ന വിവരഹതം ച സംശോധ്യ നിയോജ്യവികലജ്യാ

$$F(x) = f(xi) + (x-xi)\ {}^{1}/_{h}\ \nabla f(xi-h) + (x-xi)\ {}^{1}/_{h} \bullet (x-xi+h)\ {}^{1}/_{n}\ \nabla^{2} f(xi \bullet h)\ ½$$

**ജ്യോതിശ്ശാസ്ത്ര (Astronomy) പൈതൃകം**

അത്യാധുനിക ജ്യോതിശാസ്ത്ര വിജ്ഞാനത്തിൽ ആയിരക്കണക്കിന് പദങ്ങൾ ഭാരതത്തിലുപയോഗിച്ചിരുന്നതിൽ ചിലത് : അക്ഷജ്യ (Rsin latitude) അക്ഷകോടി (colatitude) അക്ഷോന്നതി (declination of earth) അപക്രമം (greatest declination) അപമണ്ഡലം (ecliptic) അർധജ്യാ (R sine angle) അഹോരാത്രാർധവിഷ്കംഭ (day radius) അവനാമ (zenith distance) അയനാചലനം (precision equinox) കുഅവർത്താ (rotation of earth) ക്ഷിതിജ്യാ (earthsine) ക്ഷേപ (celestial latitude) ക്രാന്തിമണ്ഡല (ecliptic) ദൃക്ക്ഷേപ (ecliptic zenithdistance) ദേശാന്തരകർമ (longitude correction) ദൃക്ച്ഛായാ (Parallax) ദ്യുജ്യാമണ്ഡല (diurnal circle) പരിലേഖ (graphical presentation) നതി (Parallax of latitude) ലംബന (Parallax of longitude) നതകലജ്യാ (R sine hour angle) നാഡീവലയ (celestial equator)——

ആര്യഭടൻ I (499 എ.ഡി)യിൽ വ്യക്തമായി വിവരിച്ച ചില വിവരങ്ങൾ (ആയിരക്കണക്കിന് സമാനപദങ്ങൾ ക്രോഡീകരിച്ചിട്ടുണ്ട്) ഭൂമിയുടെ ഗോളാകൃതി ഭൂമിയുടെ വ്യാസം, ഭ്രമണം, ഭ്രമണവേഗത, ഒരു മഹായുഗത്തിൽ (43,20000 വർഷത്തിൽ) ഭൂമിയുടെ ഭ്രമണ സംഖ്യ 1582237500 പ്രാവശ്യം, ഗ്രഹണ നിർവചനം, ഗ്രഹണ ഗണനം... അയനചലനം, ലോഞ്ചിറ്റ്യൂഡിലും ലാറ്റിറ്റ്യൂടിലും ഗ്രഹസ്ഥാന നിർണയത്തിലുമുള്ള പാരലാക്സ് ...... ഗ്ലോബ് നിർവചനം, നിർമ്മാണം ... കലിയുഗാരംഭം ബിസി. 3102 ഫെബ്രുവരി 17-ാം തീയതി വ്യാഴാഴ്ച അർദ്ധരാത്രി എന്നീ വിവരണങ്ങൾ.

# ഭാരതീയമായ ശാസ്ത്രീയ ആചാരങ്ങൾ അനുഷ്ഠിച്ചു ശീലിക്കുക

## വിദ്യാർത്ഥികൾ നിത്യജീവിതത്തിൽ അനുഷ്ഠിക്കേണ്ടതായ ശാസ്ത്രീയ ദിനചര്യ

(1) നമ്മുടെ ബുദ്ധിശക്തി ഏറ്റവും പ്രവർത്തനക്ഷമമാകുന്ന സമയമായ സൂര്യോദയത്തിന് അരമണിക്കൂർ മുമ്പ് ഉറക്കമെഴുന്നേൽക്കണം. (2) രക്ത ചംക്രമണം സാധാരണനിലയിലെത്തിക്കുവാൻ ഹൃദയപ്രവർത്തനത്തിന് സാവ കാശത്തിനായി കിടക്കയിൽ ഒരു മിനിറ്റുനേരം ഇരിക്കണം. ഈ സമയത്ത് ചെറിയൊരു പ്രാർത്ഥനയുമാകാം. (3) ശരീരത്തിലെ സ്റ്റാറ്റിക് വൈദ്യുതി, കാലുവഴി "എർത്ത്" ചെയ്യാതിരിക്കാൻ, ഭൂമി കൈ കൊണ്ടു സ്പർശിക്ക ണം. അത് ഭൂമി വന്ദനമാക്കി, ഭൂമി തൊട്ട് തലയിൽ വെക്കാം. (4) വായിലെ എല്ലാ അഴുക്കും ആമാശയത്തിലേക്ക് പോകാതിരിക്കാൻ ബെഡ്കോഫി/ചായ ഒഴിവാക്കണം. (5) ത്വക്ക് രോഗം വരാതിരിക്കാനും ശരീരം പ്രവർത്തനോന്മു ഖമാക്കുന്നതിനും ത്വക്കിലുള്ള എല്ലാ ചെളിയും പ്രഭാത സ്നാനത്തിലൂടെ നീക്കം ചെയ്യണം. (6) ത്വക്ക് എന്ന ശരീരാവരണത്തിൽ രോഗാണുക്കളുടെ സാന്നിദ്ധ്യം പൂർണ്ണമായും ഇല്ലാതാക്കുവാൻ ആഴ്ചയിൽ രണ്ടുദിവസം എണ്ണ തേച്ചു കുളിക്കണം. (7) കുളികഴിഞ്ഞ്, പൂജാമുറിയിൽ 15 മിനിറ്റെങ്കിലും പ്രാർത്ഥിക്കുമ്പോൾ ആദ്യത്തെ 5 മിനിറ്റ് നാമജപം, കീർത്തനം, സാമാന്യം ഉറക്കെ ചൊല്ലണം. അടുത്ത അഞ്ചു മിനിറ്റ് പ്രാണായാമവും ധ്യാനവും ശീലി ക്കണം. അവസാനത്തെ 5 മിനിറ്റ് സൂര്യനമസ്കാരത്തിനുള്ളതാണ്. (8) നമ സ്കാരത്തിന്റെ അവസാനത്തെ മൂന്ന് നമസ്കാരത്തിലൊന്ന് സ്വന്തം അമ്മ യ്ക്കായും, രണ്ടാമത്തേത് അച്ഛനും മൂന്നാമത്തേത് ജഗദീശ്വരനെ സ്മരിച്ചും ചെയ്യണം. (പൂജാമുറിയിൽ വിളക്കുനോക്കി നമസ്ക്കരിച്ചാൽ മതിയാകും). (9) രക്തശുദ്ധിക്ക് ഉത്തമമായതിനാൽ അൽപ്പമെങ്കിലും തുളസിയിട്ട ജലം രാവിലെ കുടിക്കണം. പിന്നീട് ചായ/ കാപ്പി പതിവുണ്ടെങ്കിൽ കുടിക്കാം. (10) തല ച്ചോറിന്റെ പ്രവർത്തനക്ഷമത കൂടുന്നതിനാൽ കിഴക്കോട്ട് ദർശനം വരുന്ന രീതിയിൽ പഠിക്കണം. (11) ദഹനരസവും, ഉമിനീരും ആമാശയത്തിൽ ശേഖ രിക്കാനായി ഭക്ഷണം കഴിക്കുന്നതിനുമുമ്പ് 30 സെക്കന്റ് സമയമെങ്കിലും ഭക്ഷ ണത്തിനു മുന്നിലിരിക്കണം, അത് പ്രാർത്ഥനയാക്കി മാറ്റണം. (12) മാന സീക ഉത്തേജനത്തിന് തെളിയിക്കപ്പെട്ട, അച്ഛനമ്മമാരുടെ അനുഗ്രഹം (കൈ

തലയിൽ വെപ്പിച്ച്) വാങ്ങിയതിനുശേഷമേ, വിദ്യാലയത്തിൽ പോകാവൂ. (13) പരീക്ഷയ്ക്കുപോകുമ്പോൾ അമ്മയുടെയും അച്ഛന്റെയും കാൽ സ്പർശിച്ച നുഗ്രഹം വാങ്ങുന്നതിലൂടെ ലഭിക്കുന്ന ആത്മവിശ്വാസം പരമാവധി പ്രയോജനപ്പെടുത്തണം. (14) വിദ്യാലയത്തിൽ പഠനമാരംഭിക്കുന്നതിന് മുമ്പ് ഏതാനും നിമിഷം പ്രാർത്ഥിക്കണം, പുസ്തകം കൈ കൊണ്ടു സ്പർശിച്ച്, (വിദ്യാദേവതയെ) നെറ്റിയിൽ തൊടണം- വിദ്യയെവണങ്ങണം. (15) നല്ല മനസ്സ്, നല്ല ചിന്ത, നല്ല ഭക്ഷണം, നല്ല വാക്ക്, നല്ല പ്രവൃത്തി, നല്ല സുഹൃത് ബന്ധം, നല്ല ലക്ഷ്യം- സസ്യാഹാരം ഇവ ജീവിതത്തിൽ എന്നുമെന്നും ഉണ്ടാക്കണം/ അനുഭവിക്കണം. വിദ്യാലയത്തിൽ നിന്നും മറ്റുള്ളവരിൽ നിന്നും ഇതു പഠിക്കണം. (16) കൈ-കാൽ-മുഖം-വൃത്തിയായി കഴുകുന്നത് ആരോഗ്യത്തിനാവശ്യമായതിനാൽ വിദ്യാലയത്തിൽ നിന്ന് മടങ്ങി വീട്ടിൽ കയറുന്നതിനുമുമ്പും അതാചരിക്കണം. (17) വിദ്യാലയത്തിൽ നിന്ന് വന്നതിനുശേഷം, ആ ദിവസത്തെ അനുഭവങ്ങൾ അമ്മയുമായി പങ്കുവെക്കണം. നന്മതിന്മകൾ തിരിച്ചറിയുവാനും തെറ്റുകളുണ്ടെങ്കിൽ തിരുത്തുവാനും ഇതു സഹായിക്കും. (18) വൈകുന്നേരം അൽപമെങ്കിലും, സുഹൃത്തുക്കളുമായി കളിക്കുവാൻ, സമയം കണ്ടെത്തണം. അതിനുശേഷം കുളി, ത്രിസന്ധ്യക്ക് വിളക്കിനുമുമ്പിൽ 15 മിനിറ്റെങ്കിലും ഇരുന്നുള്ള പ്രാർത്ഥനയും ഒരു നമസ്കാരവും. (19) അരമണിക്കൂർ പവർകട്ട് ഉള്ള സമയത്ത് അച്ഛനമ്മമാരോടും മറ്റുള്ളവരോടും ഒരുമിച്ചിരുന്നു സന്തോഷിക്കുവാൻ പഠിക്കണം. അറിവുകളും, അനുഭവങ്ങളും, കഥകളും കേൾക്കുകയാണുത്തമം. (20) പഠിക്കാനുള്ളത് കിഴക്കോട്ട് തിരിഞ്ഞിരുന്ന്, ശ്രദ്ധയോടെ പലപ്രാവശ്യം വായിച്ച്, ഒരുപ്രാവശ്യമെങ്കിലും എഴുതി, മറ്റു സുഹൃത്തുക്കളോട് പഠിച്ചത് പറഞ്ഞു കൊടുത്ത്, ചിന്തിച്ച് വിശകലനം ചെയ്ത്, ഉൾക്കൊണ്ടു കൊണ്ട്, ഓരോ വിഷയത്തിലേയും വിവിധ സന്ദേശങ്ങൾ മനസ്സിലാക്കി, അക്ഷരസ്ഫുടതയോടെ സാവധാനത്തിൽ പഠിക്കണം. (21) ഉറങ്ങുന്നതിനുമുമ്പ് 30 സെക്കന്റെങ്കിലും കിടക്കയിലിരുന്നു പ്രാർത്ഥിച്ച്, അന്നത്തെ ജീവിതം സമ്പന്നമാക്കിയതിനും, തെറ്റുകൾ സംഭവിച്ചിട്ടുണ്ടെങ്കിൽ അതാവർത്തിക്കാതിരിക്കാനും വേണ്ടി ഈശ്വര പ്രാർത്ഥന നടത്തുന്ന സമയം കൊണ്ട് നമ്മുടെ ഹൃദയപ്രവർത്തനം, കിടന്നുള്ള നമ്മുടെ വിശ്രമത്തിന് സന്തുലിതമായി തീർന്നിരിക്കും.

## അമ്മമാർ ആചാരിക്കാനുള്ളത്

വിദ്യാർത്ഥികൾക്കായി വിവരിച്ചിരിക്കുന്നതിൽ അനുയോജ്യമായവ എല്ലാ

കുടുംബാഗങ്ങളും അനുശാസിക്കണം കൂടാതെ ഇനിപറയുന്നതും ആച രിക്കുക.

(1) കുളികഴിഞ്ഞ് വെള്ളം തോർത്തിക്കളയുന്നതിനുമുമ്പ് ഒരു കൈവെള്ളം വീതം സ്വന്തം അമ്മയേയും, അച്ഛനേയും ഓർമ്മിച്ചുകൊണ്ട് (തർപ്പണത്തി നർഹതയുള്ളവർ) തർപ്പണം കൊടുക്കുക. (മാതൃപിതൃതർപ്പണം നടത്തു ക) (2) പൂജാമുറി വൃത്തിയാക്കി രണ്ടു വശത്തേക്ക് ഓരോ തിരിവീതം ഇട്ട് വിളക്ക് കത്തിച്ച് പുഷ്പമിട്ട് പൂജ നടത്തി ഏതാനും മിനിറ്റുകളെങ്കിലും പ്രാർത്ഥിക്കണം. (3) വീടിനുമുമ്പിൽ അരിപ്പൊടി കൊണ്ടു കോലമിടാനും, രാവിലെ തുളസിക്ക് വെള്ളമൊഴിച്ച് പ്രദക്ഷിണം വെക്കാനും ശീലിക്കണം. (4) വിദ്യാലയത്തിലേക്കു പോകുന്ന മക്കളെ പ്രത്യേകം അനുഗ്രഹിക്കാൻ മറക്കരുത്. പ്രാർത്ഥിച്ചു കൊണ്ട് അവരെ അനുഗ്രഹിക്കണം. (5) സാത്വിക മായ (നന്മ നിറഞ്ഞ) ശരീരം, ആഹാരം, വാക്ക്, ചിന്ത, പ്രവൃത്തി, ഇവ കുടും ബാംഗങ്ങളിലുണ്ടാക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. (6) കുട്ടികളെ ആചാ രാനുഷ്ഠാനങ്ങളും പൈതൃകചിന്താധാരകളും പഠിപ്പിക്കേണ്ടത് മാതാപിതാ ക്കളാണ്, മക്കളെ നല്ലവരാക്കി വളർത്തേണ്ട ചുമതല മാതാപിതാക്കൾക്ക് മാത്രമാണ്. (7) നല്ല ജോലി, നല്ല ശമ്പളം, നല്ല ഔദ്യോഗികസ്ഥാനം ഇതു മാത്രമല്ല ജീവിതം. നല്ലരീതിയിൽ ജീവിക്കാൻ പഠിക്കുന്നതാണ് ജീവിതം. സത്യം-ധർമ്മം-നീതി-ന്യായം-ആത്മീയത- എന്നിവയുടെ ആകത്തുകയാണി ത്. അച്ഛനമ്മമാരാണ് ഇക്കാര്യങ്ങൾ മക്കൾക്ക് ഉപദേശിക്കേണ്ടത്, ആചരിപ്പി ക്കേണ്ടത്. (8) കുട്ടികളുടെ ജന്മദിനത്തിലും ആഘോഷവേളകളിലും അവ യുടെ ശാസ്ത്രീയാർത്ഥം കുട്ടികൾക്ക് വിവരിച്ചു കൊടുക്കണം. അവരെ ആഹ്ളാദഭരിതരാക്കണം. (9) ആഴ്ച്ചയിലൊരിക്കൽ ക്ഷേത്രദർശനം നിർബ ന്ധമായും അനുഷ്ഠിക്കണം. കുറച്ചു സമയം മക്കളോട് സ്വന്തം ജീവിതാനു ഭവം വിവരിച്ചുകൊടുക്കണം. (10) ശരീരം-മനസ്സ്-കുടുംബം-സമൂഹം- രാഷ്ട്രം എന്നിവയ്ക്ക് ശാശ്വതമായ നന്മ പകരുന്ന എല്ലാ ആചാരങ്ങളും ശാസ്ത്രീയമായി അറിഞ്ഞ് ആചരിക്കണം. - വിശകലന മനോഭാവം വളർത്തി നന്മ സ്വീകരിക്കാനറിയണം. (ചോദ്യം ചെയ്ത് മനസ്സിലാക്കുവാൻ അവസര മുണ്ടാക്കണം).

## ആഴ്ചയിലൊരിക്കൽ അനുഷ്ഠിക്കേണ്ട ആചാരങ്ങൾ

(1) ഒരു ദിവസം അത്താഴത്തിന് ചോറു ഒഴിവാക്കി മറ്റു ഭക്ഷ്യങ്ങളാക്കുക. (2) ഒരു ദിവസമെങ്കിലും ക്ഷേത്ര ദർശനം നടത്തുക. (3) ഭാരതീയ പൈതൃതം

പഠിക്കാൻ അൽപം സമയം കണ്ടെത്തുക. (4) ഒരു ദിവസമെങ്കിലും എണ്ണ തേച്ചു കുളിക്കുക. (5) അൽപസമയം സാമൂഹ്യ പ്രവർത്തനത്തിനും ദാന ധർമ്മാദികൾക്കും ഉപയോഗിക്കണം. (6) ഒരു ദിവസം ഇരുമ്പു ചീനച്ചട്ടിയിൽ പാകം ചെയ്ത ഒരുഭക്ഷ്യവിഭവം കഴിക്കുക - അനീമിയ ഇല്ലാതാക്കാൻ സഹാ യിക്കും

## മാസത്തിലൊരിക്കലനുഷ്ഠിക്കേണ്ട ആചാരങ്ങൾ

(1) ഏകാദശി ദിവസം ഭാഗികമായി ഉപവാസം അനുഷ്ഠിക്കുക. (2) വെളുത്തവാവു ദിവസം രാത്രിയിൽ അരി ഭക്ഷണം ഒഴിവാക്കുക. (3) കറു ത്തവാവിന്റെ ദിവസം മാതൃപിതൃതർപ്പണം രാവിലെ കൊടുക്കുക. (4) ഒരു മാസത്തെ വരുമാനത്തിന്റെ 1 ശതമാനം ഭാരതീയ പൈതൃകപഠനപ്രചാ രണത്തിനുപയോഗിക്കണം. (5) അകലെയുള്ള ക്ഷേത്രത്തിലേക്കോ ബന്ധു- സുഹൃത് ഗൃഹത്തിലേക്കോ പോകണം- അച്ഛനമ്മമാർ കൂടെയല്ല താമസ മെങ്കിൽ ഒരു ദിവസം അവരെ സന്ദർശിച്ച് സുഖസൗകര്യങ്ങൾ അന്വേഷി ക്കാനും വിനിയോഗിക്കണം. (6) എല്ലാ മലയാള മാസവും ഒന്നാം തീയതി പ്രഭാതത്തിൽ നന്മനിറഞ്ഞ ആത്മീയ-ഭൗതീക അന്തരീക്ഷം പൂജാമുറിയിലും വീട്ടിലും സൃഷ്ടിക്കുക.

## വർഷത്തിലൊരിക്കൽ അനുഷ്ഠിക്കേണ്ട ആചാരങ്ങൾ

**ചിങ്ങമാസം** : (1) 1-ാം തീയതി ആണ്ടുപിറപ്പ്. കുളിച്ച് ക്ഷേത്രദർശനം, ദാനം എന്നിവ ചെയ്യുക. (2) ശുക്ളപക്ഷ ചതുർത്ഥി- വിനായക ചതുർത്ഥി യായി ആഘോഷിക്കുക. ഗണേശക്ഷേത്രദർശനം, ഗണപതിഹവനം, നടത്തു ക. വിഘ്നങ്ങൾ ഒഴിയുവാൻ പ്രാർത്ഥിക്കുക. ഗണപതിയുടെ ചിത്രം/ വിഗ്രഹം വച്ച് വൈകുന്നേരം പൂജനടത്തുക. (3) ശുക്ളപക്ഷ അഷ്ടമി (അഷ്ടമി രോഹിണി) ശ്രീകൃഷ്ണജയന്തിയായി ആചരിക്കുക. ഗീതാപഠനം, ശ്രീകൃ ഷ്ണസന്ദേശശ്രവണം, ശോഭയാത്ര, മധുരപലഹാരവിതരണം ശ്രീകൃഷ്ണ പൂജ, ഭജന എന്നിവ നടത്തുക. ശ്രീകൃഷ്ണ/വിഷ്ണു ക്ഷേത്ര ദർശനം. (4) തിരുവോണം- അത്തപ്പൂവിടൽ മുതൽ സന്തോഷത്തോടെ ആചാരവിധി പ്രകാരം അനുഷ്ഠിക്കണം.

**കന്നിമാസം**: (5) ശുക്ളപക്ഷത്തിലെ അഷ്ടമി നവമി ദശമി ദിവസങ്ങൾ ദേവ്യുപാസന നടത്തണം. പുസ്തകപൂജ, ആയുധപൂജ എന്നിവയും വേണം. ദേവീ ക്ഷേത്ര ദർശനം, പൂജാദികൾ, കീർത്തനാലാപനം എന്നിവയും വിജ

യദശമി ദിവസം രാവിലെ പുസ്തകപൂജ നടത്തി വായിക്കുകയും, ഒരു പ്ലേറ്റിൽ അരിയെടുത്ത് അല്ലെങ്കിൽ 'നല്ല മണ്ണിൽ ഹരിശ്രീ ഗണപതയേ നമഃ എന്ന് എല്ലാവരും എഴുതി പുനർവിദ്യാഭ്യാസം നടത്തുകയും വേണം. കുട്ടികളെ വിദ്യക്കിരുത്തുന്നതിനും, ശുഭകർമ്മങ്ങൾ ആരംഭക്കുന്നതിനും വിജയദശമി നല്ല ദിവസമാണ്.

**തുലാമാസം** : (6) ഈ മാസത്തിലാണ് ദീപാവലി വരുന്നത്. അന്നേ ദിവസം ക്ഷേത്രദർശനം, പുതുവസ്ത്രധാരണം, ആഘോഷം ഇവയാണ് പതിവ്. ഈ ദിവസം ആട്ടിറച്ചി കഴിക്കുന്ന ദുരാചാരം പൂർണ്ണമായും ഒഴിവാക്കുക,

**വൃശ്ചികമാസം** : (7) വൃശ്ചികമാസം 1 മുതൽ ശബരിമലയിലേക്ക് പോകുന്നവരും അല്ലാത്തവരും സസ്യാഹാരം നിർബന്ധമാക്കി, ലഹരി പദാർത്ഥങ്ങളെല്ലാം ഒഴിവാക്കി വ്രതമനുഷ്ഠിച്ച് ശീലിയ്ക്കുന്നത് ഉത്തമമാണ്. ഇക്കാലയളവിൽ സസ്യാഹാരം ശീലിച്ചാൽ പല രോഗങ്ങൾക്കും കാരണമായ മാംസാഹാരം പൂർണ്ണമായും ഉപേക്ഷിക്കണം.

**ധനുമാസം** : (8) സ്ത്രീകൾക്ക് തിരുവാതിര ദിവസം ശിവക്ഷേത്രദർശനം, വ്രതം, തിരുവാതിരപ്പാട്ടും, തിരുവാതിരകളിയും സാധിക്കുന്നവർ കാണുകയോ ആചരിക്കുകയോ ചെയ്യുക.

**മകര മാസം**: (9) മകരവിളക്ക് ദർശനം നടത്തുന്നതായി സങ്കൽപിച്ച് വീട്ടിൽ അയ്യപ്പപൂജ നടത്തുക.

**കുംഭ മാസം** : (10) ശിവരാത്രി ആചരണം. ശിവപൂജ, ശിവക്ഷേത്രദർശനം, ശിവകഥാശ്രവണം എന്നിവ ആചരിക്കുക. സാധിക്കുന്നവർ ഒരു രാത്രി ഉറങ്ങാതിരിക്കുകയും വേണം. ഇത് സിനിമ കാണാനും, ടി.വി. കാണാനും ഉപയോഗിക്കുന്നതിനുപകരം നന്മ നിറഞ്ഞത് പഠിക്കാനും ആചരിക്കാനും ഉപയോഗിക്കണം. (11) കുംഭമാസത്തിലെ മകം ചോറ്റാനിക്കര ക്ഷേത്രത്തിൽ പ്രധാനമായതിനാൽ ഈ ദിവസം ഏതെങ്കിലും ദേവീക്ഷേത്രത്തിൽ ദർശനം നടത്തുക. പൂരത്തിൽ ആറ്റുകാൽ ക്ഷേത്രത്തിൽ പൊങ്കാലയിടുക.

**മീന മാസം** : (12) സാധാരണയായി മീനമാസത്തിലാണ്- ചൈത്രമാസത്തിലെ പൗർണമി വരുന്നത്. ഇത് വ്യാസജയന്തിയായി ആചരിക്കണം. വ്യാസവിരചിതഗ്രന്ഥങ്ങളെക്കുറിച്ചറിയാൻ ഈ ദിവസം പ്രത്യേകം വിനിയോഗിക്കണം. ഗുരുപൂജയായി കൊണ്ടാടണം. സ്വന്തം ഗുരുക്കന്മാരെ സന്ദർശിക്കാനും അനുഗ്രഹം നേടാനും സാധിക്കണം. (13) മീനമാസ ശുക്ളപക്ഷ

നവമി ദിവസം ശ്രീരാമനവമിയായി ആഘോഷിക്കുന്നു. ശ്രീരാമസന്ദേശം കേൾക്കാനും, പഠിക്കാനും, പഠിപ്പിക്കാനും ഈ അവസരം ഉപയോഗിക്കണം. ശ്രീരാമക്ഷേത്രദർശനം, പൂജ ഇവയും വേണം.

**മേടമാസം** : (14) മേടം ഒന്നാം തീയതി വിഷുക്കണി, കണ്ണു തുറക്കാതെ എഴുന്നേറ്റ് കണികാണണം. സ്വർണ്ണം, അരി, ചക്ക, മാങ്ങ, വെള്ളരിക്ക, ചുവന്ന തുണി, കണിക്കൊന്നപ്പൂവ്, കണ്ണാടി, കുങ്കുമം, മുല്ലപ്പൂവ്, അഞ്ചുതിരിയിട്ട് കത്തിച്ച വിളക്ക് ഇതാണ് കണിക്കുള്ള വിഭവങ്ങൾ. വിഷുകൈനീട്ടം ചെറിയവർക്കു കൊടുക്കുവാനും, വലിയവരിൽ നിന്ന് വാങ്ങുവാനും ശീലിച്ച് അതൊരാചാരമാക്കണം. വലിയവരെ കാൽതൊട്ട് നമസ്കരിക്കണം. എല്ലാവരും ചേർന്ന് ഇലവെച്ച് ഭക്ഷണം കഴിക്കണം.

**മിഥുനമാസം** : (15) മിഥുനമാസത്തിലെ പൂർണിമ ഗുരുപൂർണ്ണിമയായി ആചരിക്കണം. ഗുരുവന്ദനം.

**കർക്കിടകമാസം** : (16) കർക്കിടക കറുത്തവാവിന്റെ ദിവസം പിതൃകർമ്മങ്ങൾ നടത്താൻ ഉള്ളതാണ്. നമ്മുടെ മാതാപിതാക്കൾ നമുക്കുവേണ്ടി അനുഭവിച്ച ത്യാഗം ഓർമ്മിക്കാനും അവരോടു നന്ദി പറയുവാനും ഈ അവസരം വർഷത്തിലൊരിക്കലെത്തുന്നു. നാമനുഷ്ഠിക്കുന്ന ഈ ആചാരങ്ങൾ അടുത്ത തലമുറയെ പഠിപ്പിക്കണം. (17) കർക്കിടമാസത്തിലെ ശുക്ളപക്ഷ തൃതീയദിവസം ഔഷധസേവനം നടത്തുന്നതിനുള്ള ദിവസമാണ്. കൊടുവേലിക്കിഴങ്ങിന്റെ ഔഷധം ലഭ്യമാണെങ്കിൽ അതു അതിരാവിലെ സ്നാനാനന്തരം കഴിക്കുക. (18) കർക്കിടക മാസത്തിലെ ആദ്യത്തെ ഏഴു ദിവസം ഇലക്കറികളുടെ വിഭവങ്ങൾ ഒരെണ്ണമെങ്കിലും ഭക്ഷണത്തോടൊപ്പം ഉണ്ടായിരിക്കണം. (19) കർക്കിടകമാസം അവസാനദിവസം വീട് പൂർണ്ണമായും വൃത്തിയാക്കി ചിങ്ങത്തെ വരവേൽക്കണം.

---

## ഭാരതീയ ഋഷിവര്യന്മാരുടെ ജീവിതസന്ദേശം

**പതഞ്ജലിയുടെ ദശോപദേശങ്ങൾ : (1) അഹിംസ** : വാക്ക്, പ്രവൃത്തി ഇവ കൊണ്ട് വേദനിപ്പിക്കാതിരിക്കുക **(2) സത്യം** : സത്യവും വസ്തുതയും എന്തെന്നറിയാൻ ശ്രമിക്കുക. **(3) ആസ്തേയം** : മറ്റുള്ളവരെ ചൂഷണം ചെയ്യാതിരിക്കുക **(4) ബ്രഹ്മചര്യം** : ജീവിതത്തിലെ അന്തിമലക്ഷ്യത്തിനായി പ്രാർത്ഥിക്കുക. **(5) അപരിഗ്രഹം** : മറ്റുള്ളവർക്കുള്ളതെല്ലാം വേണമെന്നാഗ്രഹിക്കാതിരിക്കുക **(6) ശൗചം** : ശാരീരിക-മാനസിക- കർമ്മപര

മായ ശുദ്ധി പാലിക്കുക. (7) സന്തോഷം : ശാശ്വതമായ സന്തോഷം നൽകുന്ന കാര്യങ്ങൾ ചെയ്താസ്വദിക്കുക (8) തപ : സ്വന്തം കർമ്മവും ധർമ്മവും തപസ്സു പോലെയനുഷ്ഠിക്കുക. (9) സ്വാധ്യായം : സ്വന്തം കർമ്മത്തിന്റെ അടിസ്ഥാന വിജ്ഞാനം ഗഹനമായി പഠിക്കുക. (10) ഈശ്വരപ്രണിധാനം : പ്രപഞ്ചത്തെ മുഴുവനും നിയന്ത്രിക്കുന്ന ഒരു ശക്തിക്ക് മുമ്പിൽ വണങ്ങി സ്വന്തം കഴിവുകളും പരിമിതികളും വ്യക്തമായി അറിഞ്ഞ് പ്രവർത്തിക്കുക.

---

ശ്രീനാരായണ ഗുരുദേവ സന്ദേശം - പഞ്ചശുദ്ധി : (1) ശരീരശുദ്ധി : ശരീരികമായ ശുദ്ധി നിലനിർത്തുക. (2) മനഃ ശുദ്ധി : വാശി, പക, ദ്വേഷ്യം ഇവയൊഴിവാക്കുക. (3) വാക്ക് ശുദ്ധി : നന്മ നിറഞ്ഞ വാക്കുകൾ ഉപയോഗിക്കുക (4) ആഹാരശുദ്ധി : സാത്വികമായ സസ്യാഹാരം മാത്രം ഉപയോഗിക്കുക (5)കർമ്മ ശുദ്ധി : നന്മ നിറഞ്ഞ പ്രവർത്തനങ്ങൾ മാത്രം ചെയ്യുക.

**എന്നും സ്മരിക്കേണ്ടത് ! നമുക്ക് ജന്മം നൽകി, താലോലിച്ച്, ഭക്ഷണം നൽകി, താരാട്ടുപാടി, കൈപിടിച്ചു നടത്തിച്ച്, പഠിപ്പിച്ച്, എന്നുമെന്നും നന്മവരണമെന്ന് നിരന്തരം പ്രാർത്ഥിച്ച്, നമ്മെ വളർത്തി വലുതാക്കുന്ന അച്ഛനമ്മമാരുട അനുഗ്രഹമാണ് ലോകത്തിലെ ഏറ്റവും വലിയ അനുഗ്രഹം. അവരെ വേദനിപ്പിച്ചാൽ ലഭിക്കുന്ന ശാപമാണ് ഏറ്റവും വലിയ ശാപം. അവരുടെ വാർദ്ധക്യത്തിലും ദുഃഖത്തിലും അവരെ ശുശ്രൂഷിക്കുന്നതാണ് ഏറ്റവും വലിയ ധർമ്മം അതാണ് മക്കളുടെ ഏറ്റവും മഹത്വമേറിയ കർത്തവ്യം! നാമോരുരുത്തരും ഈ ധർമ്മം അനുഷ്ഠിക്കണം.**

# ഭാരതവും ഭാരതീയ സംസ്കൃതിയും വിദേശങ്ങളിൽ അവഹേളിക്കപ്പെടുന്നു.

**ഒരു വിഭാഗം ക്രിസ്ത്യാനികളും, മുസ്ലീമുകളും, പുരോഗമനവാദികളുടെ മൂടുപടമണിഞ്ഞ ഹിന്ദുക്കളും ഈ ദേശദ്രോഹ കർമ്മത്തിൽ മത്സരിച്ചു പ്രവർത്തിക്കുന്നു.**

**ഗൾഫ് രാജ്യങ്ങളിലും, അമേരിക്കയിലും, ഇംഗ്ലണ്ടിലും നേരിൽ കാണുവാനും അനുഭവിക്കുവാനും സാധിച്ച അനേകം സംഭവങ്ങളുടെ സംക്ഷിപ്തം**

1. ഗൾഫ് രാജ്യങ്ങളിൽ ഹൈന്ദവ ആചാരങ്ങൾ അനുഷ്ഠിക്കുന്നതി

ലൂടെ, ഹിന്ദുക്കൾ ഇസ്ലാമിനെതിരെ പ്രവർത്തിക്കുന്നു എന്ന് പ്രഖ്യാപിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുക."

2. ചന്ദനക്കുറി, ഭസ്മം ഇവ നെറ്റിയിൽ ചാർത്തുന്നതും, വീടുകളിൽ ഹൈന്ദവ ഈശ്വരചിത്രങ്ങൾ, ഓംകാരം ഇവ പൂജിക്കുന്നതും ഇസ്ലാമിക വിരുദ്ധമാണെന്ന് മുസ്ലീമുകൾക്കിടയിൽ പ്രചരിപ്പിക്കുന്നു.
3. ഹൈന്ദവ ഭവനങ്ങളിൽ നടത്തുന്ന ചെറിയ സത് സംഗങ്ങൾപോലും പോലീസുകാർക്ക് ഒറ്റികൊടുത്ത്, ഇസ്ലാമിനെതിരെയുള്ള ഗൂഢാലോചനയാണെന്ന് പ്രചരിപ്പിക്കുക.
4. സനാതനധർമ്മത്തെ പുച്ഛമുള്ളവരെക്കൊണ്ട് ഭാരതീയ ചിന്താധാരകളെ ദുർവ്യഖ്യാനം ചെയ്യിച്ച്, ഭാരതത്തെക്കുറിച്ച് തെറ്റിദ്ധാരണ പരത്തുക.
5. ഹിന്ദുക്കളെ മതത്തിന്റെ പേരിൽ ഭീഷണിപ്പെടുത്തി നിർബന്ധിത മതപരിവർത്തനം നടത്തുക, സ്വന്തം ആചാരാനുഷ്ഠാനങ്ങളിൽ നിന്ന് പിന്തിരിപ്പിക്കുക.
6. ഹിന്ദുക്കളെല്ലാം ബാബറി മസ്ജിദ് പൊളിച്ചവരോ, അതിനു കൂട്ടുനിന്നവരോ ആണെന്ന് പ്രചരിപ്പിക്കുക.
7. ഇടിഞ്ഞുപൊളിഞ്ഞ കെട്ടിടങ്ങളുടേയും മുൻസിപ്പൽ നിയമപ്രകാരം പൊളിക്കുന്ന മറ്റു പലകെട്ടിടങ്ങളുടേയും വീഡിയോ ചിത്രമെടുത്ത്, ഇന്ത്യയിൽ പള്ളികൾ പൊളിക്കുകയാണെന്ന് പ്രചരിപ്പിക്കുക.
8. കുടിലുകളിൽ താമസിക്കുന്ന മുസ്ലീമുകളുടെ ചിത്രമെടുത്ത്, അത് ഹിന്ദുക്കളുടെ ആക്രമണത്തിൽ സർവതും നഷ്ടപ്പെട്ട് ജീവനും കൊണ്ട് പലായനം ചെയ്ത മുസ്ലീമുകളുടേതാണെന്ന് തെറ്റിദ്ധരിപ്പിക്കുക.
9. ഭാരതത്തിൽ അനേകം മുസ്ലീം സ്ത്രീകൾ പ്രതിദിനം മാനഭംഗത്തിന് വിധേയരാകുന്നു എന്ന് പ്രചരിപ്പിക്കുക.
10. ശത്രുരാജ്യത്തിലെ പൗരന്മാരുമായി ചേർന്ന് ഹിന്ദുക്കളുടെ കടകൾ, സ്വത്തുകൾ ....... നശിപ്പിക്കുക.
11. ഹിന്ദുക്കളുടെ പേരിൽ കോടതികേസുകളുണ്ടാകുമ്പോൾ കള്ളസാക്ഷികളായി പ്രത്യക്ഷപ്പെടുക.
12. വ്യക്തിവൈരാഗ്യംപോലും ഇസ്ലാമിനെതിരെയുള്ള ഗൂഢാലോചനയാക്കി വ്യഖ്യാനിപ്പിച്ച് പ്രചരിപ്പിക്കുക.

13. ഹൈന്ദവാചാരങ്ങളെ വികൃതമാക്കി വീഡിയോയിലൂടെ പ്രദർശിപ്പിച്ച് ഭാരത സംസ്കാരം പൂർണമായും അന്ധവിശ്വാസജഢിലമെന്നു പ്രചരിപ്പിക്കുക.
14. വിശുദ്ധമാസത്തിൽ സ്വഗൃഹത്തിലിരുന്നു ഭക്ഷണം കഴിക്കുന്നവരെ പോലീസിന് ഒറ്റിക്കൊടുക്കുക.
15. എയർ ഇന്ത്യയും, ഇന്ത്യൻ എയർലൈൻസുംപോലെ, ഭാരതീയമായത് തിരസ്കരിക്കുവാൻ ആഹ്വാനം ചെയ്യുക.
16. ഭാരതീയ സംസ്കാരത്തിന്റേതന്നെ രൂപത്തിൽ വികലവും വികൃതവുമായ ചിത്രങ്ങളുണ്ടാക്കിയും, വാർത്തകൾ പരത്തിയും മറ്റു വിദേശികൾക്ക് വിതരണം ചെയ്യുക. കടകളിൽ നിന്ന് സാധനങ്ങൾ വാങ്ങുമ്പോൾ ഹിന്ദുക്കൾക്കു ലഭിക്കുന്ന ലാഭം, ഇന്ത്യയിൽമുസ്ലീമുകളെ കൊല്ലാൻ ഉപയോഗിക്കുന്നു എന്ന പോസ്റ്റർ എഴുതുക.
17. ഗൾഫ് രാജ്യങ്ങൾ സ്വന്തം മാതൃഭൂമിയാണെന്ന് തെറ്റിദ്ധരിച്ചതുപോലെ അനേകം കേരള മുസ്ലീമുകൾ മത്സരബുദ്ധിയോടെ ഭാരതത്തെ വികൃതമാക്കി ശത്രുരാജ്യങ്ങളിലെ പൗരന്മാരുമായി കൈകോർത്ത് മേൽവിവരിച്ച ഹീനകൃത്യങ്ങളിൽ വ്യാപൃതരായി പ്രവർത്തിക്കുന്നു. ......

**കേരള ക്രൈസ്തവരിൽ ഒരു വിഭാഗം, അമേരിക്കയിലും ഇംഗ്ലണ്ടിലും ചെയ്യുന്നതും വിവരിക്കട്ടെ.**

18. ഇവർ സ്വന്തം പത്രമാധ്യമങ്ങളിലൂടെയും, പ്രസംഗങ്ങളിലൂടേയും, ഭാരതത്തിലൂടനീളം യേശുദേവന്റെ കോലം, ഹിന്ദുക്കൾ, കത്തിക്കുന്നു എന്നു പ്രചരിപ്പിക്കുക.
19. ആസ്ട്രേലിയൻ മിഷനറിയുടെ കുടുംബത്തെ ധാരാസിംഗും സംഘവും വധിച്ചതു പോലെ ഭാരതത്തിലുടനീളം കൃസ്ത്യാനികൾ, ഹിന്ദുക്കളിൽ നിന്ന് ഭീഷണി നേരിടുന്നു എന്നു പ്രചരിപ്പിക്കുക.
20. പള്ളികളും കൃസ്ത്യാനികളും, ഭാരതത്തിൽ സർവ്വനാശത്തിന്റെ വക്കിലാണെന്നും, അതിനെതിരെ ലോക ക്രൈസ്തവർ പ്രതികരിക്കണമെന്നും ആഹ്വാനം ചെയ്യുക.

21. കന്യാസ്ത്രീകൾ കൂട്ടബലാൽസംഗത്തിന് വിധേയരാകുന്നു എന്നു കള്ള പ്രചരണം നടത്തുക.

22. സർക്കാർ ആശുപത്രികളിലെ രോഗികളുടെ ചിത്രമെടുത്ത് ഹിന്ദുക്കൾ ആക്രമിച്ച് പരിക്കുപറ്റിയ ക്രൈസ്തവരുടെ ചിത്രമാണെന്നു പ്രചരിപ്പിക്കുക.

23. അന്ധവിശ്വാസികളായ ഓരോ ഹിന്ദുവിനേയും ക്രിസ്തുവിന്റെ വെളിച്ചത്തിലേക്കു നയിക്കുന്നവരെ ഹിന്ദുക്കൾ ഉന്മൂലനം ചെയ്യുന്നു എന്ന് പ്രചരിപ്പിക്കുക.

24. ക്രിസ്തുവിന്റ മാർഗം സ്വീകരിക്കുന്ന ദളിതരെ സവർണർ ക്രൂരമായി പീഢിപ്പിക്കുന്നതായി പ്രചരിപ്പിക്കുക.

25. പ്രകൃതിക്ഷോഭത്തിൽ ദുരിതമനുഭവിക്കുന്നവർക്ക്, വിദേശരാജ്യങ്ങൾ നൽകുന്ന മാനുഷിക സഹായങ്ങൾ പോലും, അത് ഹിന്ദുവിന് ലഭിക്കും എന്നു പറഞ്ഞ് ഇല്ലായ്മ ചെയ്ത സംഭവങ്ങളുമുണ്ട്.

26. ഭാരതീയ സംസ്കൃതിയെ വികൃതമാക്കി ചില കേരളീയ ക്രൈസ്തവ സുവിശേഷകർ അമേരിക്കയിലുടനീളം പ്രചരിപ്പിക്കുന്ന വീഡിയോ കാസറ്റുകൾ കണ്ടു.

27. കേരളീയ ക്രൈസ്തവരുടെ ഉടമയിലുള്ള പത്രങ്ങളിൽ ഭാരതവിരുദ്ധ വാർത്തകൾ അനവധിയായിരുന്നു. ഏതാണ്ടെല്ലാത്തിലും സനാതനധർമ്മത്തിനെ അവഹേളിക്കുന്ന ധാരാളം വരികളുമുണ്ട്.

28. ഈ ഇംഗ്ലീഷ് പത്രങ്ങളിൽ നിന്ന് വരികൾ ഉദ്ധരിച്ചുകൊണ്ടാണ് പാശ്ചാത്യമാധ്യമങ്ങൾ ഭാരതത്തെ ലോകത്തിന്റെ മുന്നിൽ അപകീർത്തിപ്പെടുത്തുന്നത്.

29. ഭാരതത്തിലെ പരിമിതികളെ പത്രസ്വാതന്ത്ര്യത്തിന്റേയും മറവിൽ വികൃതമാക്കി, പെരുപ്പിച്ചു കാണിക്കുന്നവരും അനവധിയുണ്ട്.

30. കൈക്കൂലി നൽകിയും സ്വീകരിച്ചും ഇന്ത്യയെ ഒറ്റിക്കൊടുക്കുന്നവരേയും നേരിൽ കണ്ടു.

31. ഭാരതത്തിലെ ഒരു രാഷ്ട്രീയ പാർട്ടിയോടുള്ള വിദ്വേഷം തീർക്കുവാൻ ഭാരതത്തിലെ എല്ലാ പ്രശ്നങ്ങൾക്കും പിന്നിൽ ഹിന്ദുക്കളാണെന്ന് പ്രചരിപ്പിക്കുന്ന ന്യൂനപക്ഷങ്ങൾ അനവധിയുണ്ടിവിടെ.

32. മതം മാറിയ ഹിന്ദുക്കളും ഹിന്ദുവിന്റെ പേര് ഉപയോഗിച്ച് ക്രിസ്ത്യാനിയും ഹൈന്ദവ സംസ്കാരത്തെ വികലമാക്കി അവഹേളിക്കുന്ന

ആഡിയോ വീഡിയോ കാസറ്റു പ്രസംഗങ്ങൾ വിതരണം ചെയ്യു ന്നു. വിദേശികൾക്കുപോലും അതു വിതരണം ചെയ്യുന്നു.

33. ഭാരതീയ സംസ്കൃതി പഠിക്കാനും, പഠിപ്പിക്കാനുമായി സംഘടി പ്പിക്കുന്ന എല്ലാ പരിപാടികളും ഹിന്ദു തീവ്രവാദ പ്രവർത്തനങ്ങ ളായി ക്രൈസ്തവർ പ്രചരിപ്പിക്കുന്നു. ഹിന്ദുക്കളുടെ പേരുപയോ ഗിച്ച് പരസ്യമായും, വികൃതമായും ക്രിസ്ത്യാനികൾ ഹൈന്ദവ ചിന്താധാരകളെ എതിർക്കുന്നു.

34. വിദേശത്തെ ഇന്ത്യൻ സ്കൂളുകളിൽ, ഇന്ത്യയെ നിന്ദ്യമായി ചിത്രീ കരിച്ച് പഠിപ്പിക്കുന്ന ന്യൂനപക്ഷ അധ്യാപകർ ധാരാളമുണ്ട്.

35. ഹിന്ദു അദ്ധ്യാപകരുടെ പേരിൽ അച്ചടക്കനടപടികൾ വരുത്തി, അവരുടെ സ്ഥാനത്ത് ക്രിസ്ത്യാനികളെ പ്രവേശിപ്പിക്കുന്ന കൃസ്ത്യൻ പ്രിൻസിപ്പാൾമാരേയും സ്കൂൾ മാനേജുമെന്റ് ബോർഡംഗങ്ങളേയും ഗൾഫ് രാജ്യങ്ങളിൽ കണ്ടു.

36. ഭാരതത്തിനോട് അറപ്പും വെറുപ്പും തോന്നുന്ന വിധത്തിൽ ഈ അദ്ധ്യാപകർ വിദ്യാർത്ഥികൾക്ക് നൽകുന്ന വിവരണങ്ങൾ കേട്ടു നടുങ്ങിപ്പോയി. സ്വന്തം രാഷ്ട്രത്തെക്കുറിച്ച്, വിദേശ മണ്ണിൽ, ഇത്രയും നീചമായി പ്രവർത്തിക്കുന്നവരെക്കുറിച്ച് മറ്റു ഭാരതീയർ അറിയുന്നുണ്ടാകുമോ ?

37. സംക്ഷിപ്തമായി പറഞ്ഞാൽ ഭാരതത്തിലെ 82 കോടി അന്ധവി ശ്വാസികളും തീവ്രവാദികളുമായ ഹിന്ദുക്കൾ, ന്യൂനപക്ഷങ്ങളെ ഉന്മൂലനം ചെയ്യാൻ നടത്തുന്ന ശ്രമങ്ങളെ ലോകജനത തടയണ മെന്നുവരെ ഭാരതന്യൂനപക്ഷങ്ങളിൽ ഒരു വിഭാഗം വിദേശങ്ങ ളിൽ പ്രചരിപ്പിക്കുന്നു.

## ഭാരതത്തെ അവഹേളിക്കുന്നതിൽ ഹിന്ദുക്കളുടെ നീചമായ സംഭാവന

38. പുരോഗമനവാദികൾ, നിരീശ്വരവാദികൾ, യുക്തിവാദികൾ എന്നീ വർഗത്തിൽപ്പെട്ട ചില ഹിന്ദുക്കളാണ്, ഭാരതീയ സംസ്കൃതിയെ അവഹേളിക്കുന്നതിൽ മുൻപന്തിയിൽ നിൽക്കുന്നത്.

39. ഭാരതീയ സംസ്കൃതി അന്ധവിശ്വാസ ജഡിലമാണെന്ന് പ്രചരി പ്പിക്കുക. ഭാരതം ദുരാചാരങ്ങളുടെ ഈറ്റില്ലമാണെന്ന് വികലമായി പ്രചരിപ്പിക്കുക.

40. ഭാരതത്തിൽ ആൾ ദൈവങ്ങൾ പൂജിക്കപ്പെടുന്നു. അവർ വെള്ള ക്കാരെ പറ്റിച്ച് കാശുണ്ടാക്കുന്നു എന്നു പ്രചരിപ്പിക്കുക.

41. സനാതന ധർമ്മത്തെക്കുറിച്ചുള്ള അജ്ഞതകൊണ്ടും, ഇസത്തിന്റെ വികൃതമായ ദൃഷ്ടിയിലൂടെ നോക്കിയും, ഭാരതസംസ്കൃതിയെ അപകീർത്തിപ്പെടുത്തുന്ന പ്രസംഗങ്ങൾ, നാടകങ്ങൾ, മിമിക്രികൾ ഇവ നടത്തി കയ്യടിയും, സമ്പത്തും വാങ്ങുക.

42. ഭാരതത്തിലെ തന്നെ ന്യൂനപക്ഷങ്ങളിൽ ചിലരുമായി ചേർന്ന് അവിടത്തെ പോലീസിന്, ഹൈന്ദവാരാധന നടത്തുന്നവരെ, ഒറ്റി ക്കൊടുക്കുക.

43. ഭാരതീയ സംസ്കൃതിയെ അവഹേളിക്കുന്നവരെ ദേശവിദേശങ്ങ ളിൽ നിന്ന് ക്ഷണിച്ചുവരുത്തി, മദ്യവും കാശും കൊടുത്തുപോലും ഭാരതത്തിനെതിരെ പ്രസംഗിപ്പിക്കുക.

44. ന്യൂനപക്ഷങ്ങൾക്കു വേണ്ടിയും മതം മാറ്റാൻ വേണ്ടിയും, ഹിന്ദു വിനെ അവഹേളിക്കുന്ന പ്രചരണമാധ്യമങ്ങളുണ്ടാകുക. ന്യൂനപ ക്ഷാരാധനാലയങ്ങളിൽ നിന്നുള്ള ക്ഷണവും, കാശും സ്വീകരിച്ച് ഹിന്ദുക്കൾക്കെതിരെ ഘോര ഘോരം പ്രസംഗിക്കുക.

45. ഹൈന്ദവ ഗ്രന്ഥങ്ങളെ സ്വയം ദുർവ്യാഖ്യാനം ചെയ്ത് പ്രസിദ്ധീ കരിക്കുക. ഇതേകർമ്മം ചെയ്യുന്ന ന്യൂനപക്ഷങ്ങളുടെ രചനകളെ പ്രചരിപ്പിക്കുകയും, ന്യായീകരിക്കുകയും ചെയ്യുക. ഇങ്ങനെ അന വധി ദേശ ദ്രോഹകർമ്മങ്ങൾ ഹിന്ദുക്കൾ സ്വയം കൂടാതെ മറ്റുള്ള വരുമായി ചേർന്നും ചെയ്യുന്നു.

## മറ്റു ചില വേദനിക്കുന്ന ദൃശ്യങ്ങൾ

46. വിദേശപത്രങ്ങളിലും, ഇലക്ട്രോണിക് മാധ്യമങ്ങളിലും, ഭാരതീ യർ പരസ്പരം കലഹിക്കുന്നത് ലോകം നിരന്തരം കണ്ടു ചിരി ക്കുന്ന കാഴ്ച ഞാൻ വേദനയോടെ കണ്ടു.

47. ഒരേ വിഭാഗത്തിൽപ്പെട്ടവർപ്പോലും പരസ്പരം ചേരി തിരിഞ്ഞ് യുദ്ധം പ്രഖ്യാപിക്കുന്നു. അവിടത്തെ പോലീസുകാർക്ക് തലവേ ദന സൃഷ്ടിക്കുന്ന ഒരു ജനവിഭാഗമായി ചില ഭാരതീയർ മാറിയി രിക്കുന്നു. പ്രത്യേകിച്ചും കേരളീയർ ! ഓരോ ജാതിയും ചേരി തിരിഞ്ഞ് തമ്മിൽ തല്ലുന്നു.

48. പലപ്പോഴും ഭാരത സർക്കാർ പ്രതിനിധികൾപോലും ഇതിൽ ഭാഗ ഭാക്കാകുന്നു.

49. ഒരേ മതത്തിൽപ്പെട്ടവരായ ഭാരതീയർതന്നെ പരസ്പരം വിദേശങ്ങളിൽ തെരുവുയുദ്ധം പ്രഖ്യാപിക്കുന്നത് സാധാരണ ദൃശ്യമായിരിക്കുന്നു. ഇനിയുമുണ്ട് അനവധി വേദനിക്കുന്ന വാർത്തകൾ ! സ്ഥലപരിമിതിക്കൊണ്ട് ഇവിടെ നിർത്തുന്നു.

## എന്തുകൊണ്ട് ഇങ്ങനെ സംഭവിക്കുന്നു ?

നമ്മുടെ മാതൃഭൂമി-ഭാരതം, നമുക്കു ജന്മം നൽകി നമ്മെ സമ്പന്നമാക്കിയ രാഷ്ട്രമാണെന്ന്, നമ്മൾ പഠിച്ചില്ല, പഠിപ്പിച്ചില്ല. ഭാരതീയരുടെ രക്തം, ഒരേ ജനതയുടേതാണെന്ന് നാം പഠിച്ചില്ല. കസേരക്കും, ന്യൂനപക്ഷത്തിന്റെ ബ്ലോക്ക് വോട്ടിനും, വേണ്ടി കഴുകന്മാരെപോലെ നാം നമ്മുടെ സംസ്കൃതിയെ കൊത്തിക്കീറി. ഭാരതത്തെ ആക്രമിച്ചവരേയും, അവരോടൊപ്പം നിന്നവരേയും നാം ദേശാഭിമാനികളാക്കി സ്വാതന്ത്ര്യസമരപെൻഷൻ നൽകി. ഭാരതീയർ പുറമേ നിന്നുവന്നവരാണെന്ന്, (ആര്യൻ ഇൻവേഷൻ സിദ്ധാന്തത്തിലൂടെ) ഇംഗ്ലീഷുകാർ നമ്മെ അവഹേളിച്ച് തെറ്റിദ്ധരിപ്പിച്ചത് നാം സ്വയം ഏറ്റുപാടി, പ്രചരിപ്പിച്ചു. അതാണ് സത്യമെന്ന് വളരുന്ന തലമുറയെ നാം തെറ്റിദ്ധരിച്ച് പഠിപ്പിക്കുന്നു.

അധികാരത്തിനും, സമ്പത്തിനും, നേതൃനിരയിലെത്താനും നാം ഒരു വലിയ തലമുറയെ വഴിതെറ്റിച്ച് സംസ്കാര ദ്രോഹികളാക്കി. മതത്തിന്റേയും ഇസത്തിന്റേയും പേരിൽ രാഷ്ട്രത്തിനെതിരെ ( വാർദ്ധക്യം അടുത്തെത്തുന്നതുവരെ) ഇന്നും പ്രവർത്തിക്കുന്നവരിവിടെയുണ്ട്, മാധ്യമങ്ങളും, ചിന്തകരും ബുദ്ധിജീവികളും ഈ ഹീനകൃത്യത്തിന് കൂട്ടുനിൽക്കുന്നു. ബാഹ്യമായ ആക്രമണത്തിൽ നിന്ന് മോചനം നേടിയ ഭാരതം ആന്തരിക ദേശദ്രോഹത്തിന്റെ കൊടുങ്കാറ്റിൽ ഉഴലുന്നു. ഈ ദേശദ്രോഹം അവസാനിപ്പിക്കേണ്ടതല്ലേ ? ഇനിയും ഇതു തുടർന്നാൽ ഈ രാഷ്ട്രത്തിന്റെ ഗതിയെന്താകും ?

## രാഷ്ട്ര വഞ്ചനയുടെ തുടർച്ച..........!

ഭാരതമാതാവ് എന്ന സങ്കൽപ്പം പോലും നാം വർഗ്ഗീയമാണെന്ന് പ്രചരിപ്പിക്കുന്നു. ഭാരതം എന്റെ മാതൃഭൂമിയാണെന്ന പ്രതിജ്ഞാവരി രാഷ്ട്രീയലാഭത്തിന്, തിരുത്തി, ഭാരതം എന്റെ രാജ്യമാണെന്നാക്കി. സരസ്വതീവന്ദനവും, പൊട്ടുതൊടുന്നതും, വിളക്കുകത്തിക്കുന്നതുമെല്ലാം നിഷിദ്ധമാക്കി. നമ്മുടെ രാഷ്ട്രത്തിന്റെ പൈതൃകം അന്ധവിശ്വാസമാ

ണെന്ന്, അജ്ഞതകൊണ്ട്, നാം അട്ടഹസിച്ച് സ്വയം പുച്ഛിച്ചു. വോട്ടി
നുവേണ്ടി ഭാരതീയരെ ന്യൂനപക്ഷവും ഭൂരിപക്ഷവുമാക്കി. ഈ രാഷ്ട്ര
ത്തിന്റെ പൈതൃകം ക്രിസ്ത്യാനിയുടേയും മുസൽമാന്റേയും ഹിന്ദു
ക്കളുടേതുമാണെന്ന് നാം അവരെ ഓർമ്മിപ്പിച്ചില്ല.

ഭാരതീയ ക്രിസ്ത്യാനികളുടെ പൈതൃകം വത്തിക്കാനിൽ നിന്നും, മുസൽമാന്റേത് അറേബ്യയിൽ നിന്നും വന്നതാണെന്നുവരെ ചിന്തിപ്പിക്കാൻ രാഷ്ട്രീയക്കാർ കൂട്ടുനിന്ന് ഈ നാടിന്റെ സംസ്കൃതിയെ അവഹേളിക്കുന്നു, ശത്രുരാജ്യത്തിലെ പൗരന്മാരോട് ചേർന്ന് ഇന്ത്യക്കെതിരെ പ്രവർത്തിക്കുന്നു. ഗൾഫ് രാജ്യം അവർക്ക് അവരുടെ മാതൃഭൂമിയായി മാറുന്നതുപോലെ ഇവിടത്തെ മുസ്ലീമുകൾ പ്രവർത്തിക്കുന്നു! അതേപ്രകാരം ഒരു വിഭാഗം ക്രിസ്ത്യാനികൾ, ഭാരതീയ സംസ്കൃതിയെ അവഹേളിക്കുന്ന പ്രചരണത്തിലേർപ്പെട്ടിരിക്കുന്നു. ഹിന്ദുക്കളായിരുന്ന അവരുടെ രക്തത്തിലെ പൈതൃകാംശത്തെ പുച്ഛിക്കാൻ, വിദേശപ്പണവും സ്വീകരിച്ച് അവർ മിഷണറിമാരുടെ വേഷമിട്ട് നടക്കുന്നു. അമേരിക്കക്കാർ ഇവരുടെ രക്ഷകരാണെന്നവർ തെറ്റിദ്ധരിക്കുന്നു. അമേരിക്ക ഇവരുടെ മാതൃഭൂമിയാണെന്നതുപോലെ ഇവർ വിധേയത്വം കാണിക്കുന്നു. സ്വന്തം അജ്ഞതക്കൊണ്ട് കാലഹരണപ്പെട്ട ഇസത്തിന്റെ വക്താക്കളായവർ, ഒരു തലമുറയെ വഴിയാധാരമാക്കി. ഇന്നും കഴുതപ്പുലികളുടെ രൂപത്തിൽ, പുരോഗമനവാദികളായി ചില ഹിന്ദുക്കൾ ഈ നീചകർമ്മം ചെയ്ത് അധോഗമിക്കുന്നു. പത്രമാധ്യമങ്ങളിലൂടെയും ഈ മൂന്നു വിഭാഗവും പരസ്പരം നമ്മുടെ രാഷ്ട്രത്തിനും സംസ്കാരത്തിനുമെതിരെ വിഴുപ്പലക്കി ഭാരതത്തെ പരിഹസിക്കുന്നു.

**സ്വാതന്ത്ര്യത്തിന്റെ ഷഷ്ഠിപൂർത്തി (2007 ആഗസ്റ്റ് 15 ന്) ആഘോഷിക്കുവാൻ തയ്യാറെടുക്കുന്ന വേളയിൽ ഭാരതസംസ്കൃതി എന്തെന്നറിയാതെ, സ്വന്തം മാതൃഭൂമിയുമായുള്ള ബന്ധമറിയാതെ, ഈ നാട്ടിൽ ഓരോ തലമുറയും വളരുന്നു. സ്വയം അപഹസിച്ചുകൊണ്ട്, സ്വന്തം നാടിനെ കളിയാക്കുന്നവരുടെ കൂടെ നിന്ന് കളിയാക്കി ചിരിച്ചുകൊണ്ട്, വിദേശികളുടെ കൂടെ മിഷണറികളായി പ്രവർത്തിച്ചുകൊണ്ട്, സനാതന ധർമ്മത്തെ ഉന്മൂലനം ചെയ്യാനുള്ള പ്രതിജ്ഞയെടുത്തതുപോലെ അവർ പ്രവർത്തിക്കുന്നു, ദേശദ്രോഹപ്രവർത്തനങ്ങൾക്കെതിരെ മൗനം പാലിച്ചും, നിർവികാരതയോടെ നോക്കി നിന്നും, സമ്പത്തിനും സ്ഥാനമാനങ്ങൾക്കും, വേണ്ടിമാത്രം ദൈവത്തിന്റെ സ്വന്തം നാട്ടുകാർ, വിദേശങ്ങളിൽ ജീവിക്കുന്നു. സർക്കുലേഷൻ വർദ്ധിപ്പിക്കാൻ പത്രക്കാരും പ്രേക്ഷകരെ ആകർഷിക്കാൻ മാധ്യമങ്ങളും ഈ കർമ്മത്തിന് കൂട്ടു നിൽക്കുന്നു! വേദനയോടെ ചോദിക്കട്ടെ ! നാം എങ്ങോട്ട്?**

ആരാന്റെ അമ്മയ്ക്ക് ഭ്രാന്ത് പിടിച്ചാൽ അതുകണ്ടാസ്വദിക്കുന്നതുപോലെ, ഇന്ത്യയിലെ ഹിന്ദുവും, ക്രസ്ത്യാനിയും, മുസൽമാനും വിദേശങ്ങളിൽ മതത്തിന്റേയും രാഷ്ട്രീയത്തിന്റേയും ദുസ്വാധീനത്താൽ സംഘടനകളിലും, ക്ലബ്ബുകളിലും, ആരാധനാലയങ്ങളിലും, പൊതു നിരത്തികളിലും, പത്രമാധ്യമങ്ങളിലൂടെയും, ഇലക്ട്രോണിക് മാധ്യമങ്ങളിലൂടെയും, പോസ്റ്ററുകളിലൂടെയും ഭാരതത്തേയും സംസ്കൃതിയേയും അവഹേളിക്കുന്നത് കണ്ട് ലോകജനത കൈകൊട്ടിച്ചിരിക്കുന്നു, ഭാരതീയരെ! നമ്മുടെ മാതൃഭൂമിയായ ഭാരതം ഇതുകണ്ട് പൊട്ടിക്കരയുന്നു!

## ഭാരതീയ ഈശ്വരസങ്കൽപം - ആചാരങ്ങൾ - ഗ്രന്ഥങ്ങൾ - ശാസ്ത്രപൈതൃകം ശാസ്ത്രീയമായി പഠിക്കുക, പഠിപ്പിക്കുക, പ്രചരിപ്പിക്കുക

### A. വേദങ്ങൾ

I. ഋഗ്വേദസംഹിത (25 ശാഖകൾ) II. യജുർവേദസംഹിത (108 ശാഖകൾ) III. സാമവേദസംഹിത (1000 ശാഖകൾ) IV. അഥർവവേദസംഹിത (50 ശാഖകൾ)

### B. ബ്രാഹ്മണങ്ങൾ

#### I. ഋഗ്വേദീയ ബ്രാഹ്മണങ്ങൾ

1. ഐതരേയ ബ്രാഹ്മണം 2. സംഖായന ബ്രാഹ്മണം 3. കൗഷീതകി ബ്രാഹ്മണം

#### II. യജുർവേദീയ ബ്രാഹ്മണങ്ങൾ

1. ശതപഥബ്രാഹ്മണം 2. തൈത്തരീയബ്രാഹ്മണം 3. മൈത്രായണീയബ്രാഹ്മണം

#### III. സാമവേദീയ ബ്രാഹ്മണങ്ങൾ

1. ജൈമിനീയ ബ്രാഹ്മണം 2. താണ്ഡ്യബ്രാഹ്മണം 3. ആർഷേയ ബ്രാഹ്മണം
4. ഷഡ്വിംശദ് ബ്രാഹ്മണം 5. ഛാന്ദോഖ്യബ്രാഹ്മണം 6. സാമവിധാനബ്രാഹ്മണം
7. അഭുതബ്രാഹ്മണം 8. വംശബ്രാഹ്മണം 9. സംഹിതോപനിഷദ്ബ്രാഹ്മണം

#### IV. അഥർവവേദീയ ബ്രാഹ്മണം

1. ഗോപഥബ്രാഹ്മണം

### C. ആരണ്യകങ്ങൾ

#### I. ഋഗ്വേദീയ ആരണ്യകം

1. ഐതരേയ ആരണ്യകം 2. കൗഷീതകി ആരണ്യകം

#### II. യജുർവേദീയ ആരണ്യകം

1. മൈത്രായണീയ ആരണ്യകം 2. തൈത്തിരീയ ആരണ്യകം

സാമവേദത്തിനും അഥർവവേദത്തിനും ആരണ്യകങ്ങളില്ല

### D. ഉപനിഷത്തുകൾ

#### I. ഋഗ്വേദീയ ഉപനിഷദ്

1. ഐതരേയ ഉപനിഷദ് 2. കൗഷീതകി ഉപനിഷദ് 3. നാദബിന്ദു ഉപനിഷദ്

4. ആത്മബോധ ഉപനിഷദ്, 5. നിർവാണ ഉപനിഷദ് 6. മുൽഗല ഉപനിഷദ്
7. അക്ഷമാലിക ഉപനിഷദ് 8. ത്രിപുര ഉപനിഷദ് 9. സൗഭാഗ്യലക്ഷ്മി ഉപനിഷദ്
10. ബഹ്വൃച ഉപനിഷദ്

## II. ശുക്ലയജുർവേദീയ ഉപനിഷദ്

1. ഈശാവാസ്യ ഉപനിഷദ് 2. ബൃഹദാരണ്യക ഉപനിഷദ് 3. ഹംസ ഉപനിഷദ്
4. പരമഹംസ ഉപനിഷദ് 5. സുബാല ഉപനിഷദ് 6. മന്ത്രിക ഉപനിഷദ്
7. ത്രിശിഖിബ്രാഹ്മണ ഉപനിഷദ് 8. നിരാലംബ ഉപനിഷദ് 9. മണ്ഡലബ്രാഹ്മണ ഉപനിഷദ്
10. അദ്വയ ഉപനിഷദ് 11. താരക ഉപനിഷദ് 12. ഭിക്ഷുക ഉപനിഷദ്
13. അദ്ധ്യാത്മ ഉപനിഷദ് 14. മുക്തിക ഉപനിഷദ് 15. താരാശര ഉപനിഷദ്
16. യജ്ഞവൽക്യ ഉപനിഷദ്17. ശാട്യായന ഉപനിഷദ് 18. തുരിയാതീയ അവധൂത ഉപനിഷദ്

## III. കൃഷ്ണയജുർവേദീയ ഉപനിഷദ്

1. കഠ ഉപനിഷദ് 2. തൈത്തിരീയ ഉപനിഷദ് 3. ബ്രഹ്മ ഉപനിഷദ്
4. കൈവല്യ ഉപനിഷദ് 5. ശ്വേതാശ്വേതര ഉപനിഷദ് 6. ഗർഭ ഉപനിഷദ്
7. മഹാനാരായണ ഉപനിഷദ് 8. അമൃതബിന്ദു ഉപനിഷദ് 9. അമൃതനാദ ഉപനിഷദ്
10. കാലാഗ്നിരുദ്ര ഉപനിഷദ് 11. ക്ഷുരിക ഉപനിഷദ് 12. സർവസാര ഉപനിഷദ്
13. ശുകരഹസ്യ ഉപനിഷദ് 14. തേജബിന്ദു ഉപനിഷദ് 15. ധ്യാനബിന്ദു ഉപനിഷദ്
16. ബ്രഹ്മവിദ്യ ഉപനിഷദ് 17. യോഗതത്വ ഉപനിഷദ് 18. ദക്ഷിണാമൂർത്തി ഉപനിഷദ്
19. സ്കന്ദ ഉപനിഷദ് 20. ശാരിരിക ഉപനിഷദ് 21. യോഗശിഖ ഉപനിഷദ്
22. ഏകാക്ഷര ഉപനിഷദ് 23. അക്ഷി ഉപനിഷദ് 24. അവധൂത ഉപനിഷദ്
25. കഠരുദ്ര ഉപനിഷദ് 26. രുദ്രഹൃദയ ഉപനിഷദ് 27. പഞ്ചബ്രഹ്മ ഉപനിഷദ്
28. പ്രാണാഗ്നിഹോത്ര ഉപനിഷദ് 29. വരാഹ ഉപനിഷദ് 30. യോഗകുണ്ഡലിനി ഉപനിഷദ്
31. കലിസന്തരണ ഉപനിഷദ് 32. സരസ്വതി രഹസ്യ ഉപനിഷദ്.

## IV. സാമവേദീയ ഉപനിഷദ്

1. കേന ഉപനിഷദ് 2. ഛാന്ദോഖ്യ ഉപനിഷദ് 3. ആരുണി ഉപനിഷദ്
4. മൈത്രയണി ഉപനിഷദ് 5. മൈത്രേയി ഉപനിഷദ് 6. വജ്രസൂചിക ഉപനിഷദ്
7. യോഗചൂഡാമണി ഉപനിഷദ് 8. വാസുദേവ ഉപനിഷദ് 9. മഹോപനിഷദ്
10. സന്യാസ ഉപനിഷദ് 11. അവ്യക്ത ഉപനിഷദ് 12. കുണ്ഡിക ഉപനിഷദ് 13.
സാവിത്രി ഉപനിഷദ് 14. ജാബാല ഉപനിഷദ് 15. ദർശന ഉപനിഷദ്
16. രുദ്രാക്ഷ ജാബാല ഉപനിഷദ്

## V. അഥർവവേദീയ ഉപനിഷദ്

1. പ്രശ്ന ഉപനിഷദ് 2. മുണ്ഡക ഉപനിഷദ് 3. മാണ്ഡൂക്യ ഉപനിഷദ്
4. അഥർവശിര ഉപനിഷദ് 5. അഥർവശിഖ ഉപനിഷദ് 6. ബൃഹദ്ജാബാല ഉപനിഷദ്
7. സീത ഉപനിഷദ് 8. ശരഭ ഉപനിഷദ് 9. മഹാനാരായണ ഉപനിഷദ് 10.
രാമരഹസ്യ ഉപനിഷദ് 11. രാമതാപിനി ഉപനിഷദ് 12. സാണ്ഡില്യ ഉപനിഷദ് 13.
പരമഹംസ ഉപനിഷദ് 14. അന്നപൂർണ ഉപനിഷദ് 15. സൂര്യ ഉപനിഷദ്
16. ആത്മ ഉപനിഷദ് 17. പാശുപത ഉപനിഷദ് 18. പരബ്രഹ്മ ഉപനിഷദ്

19. ത്രിപുരതാപിനി ഉപനിഷദ് 20. ദേവി ഉപനിഷദ് 21. ഭാവന ഉപനിഷദ്
22. ഭസ്മ ജാബാല ഉപനിഷദ് 23. ഗണപതി ഉപനിഷദ് 24. മഹാവാക്യ ഉപനിഷദ്
25. ഗോപാലതാപിനി ഉപനിഷദ് 26. ശ്രീകൃഷ്ണ ഉപനിഷദ് 27. ഹയഗ്രീവ ഉപനിഷദ്
28. ദത്താത്രേയ ഉപനിഷദ് 29. ഗരുഡ ഉപനിഷദ് 30. നരസിംഹപൂർവതാപിനി ഉപനിഷദ്
31. നാരദപരിവ്രാജക ഉപനിഷദ് 32. നരസിംഹ ഉത്തരതാപിനി ഉപനിഷദ്.

## E. വേദാംഗങ്ങൾ

1. ശിക്ഷ 2. നിരുക്തം 3. വ്യാകരണം 4. ഛന്ദശാസ്ത്രം
5. കൽപശാസ്ത്രം : (ശ്രൗതസൂത്രം + ധർമ്മസൂത്രം + പിതൃമേധസൂത്രം + സുൽബ സൂത്രം + ഗൃഹ്യസൂത്രം + പ്രായശ്ചിതം)
6. ജ്യോതിഷം : (ഗണിതം +കാലക്രിയ+ഗോളം+ജാതകം + മുഹൂർത്തം + പ്രശ്നം +നിമിത്തം)

## F. ഉപവേദങ്ങൾ

1. അർത്ഥശാസ്ത്രം 2. ധനുർവേദം 3. ഗാന്ധർവവേദം
4. ആയുർവേദം 5. സ്ഥാപത്യവേദം (തച്ചുശാസ്ത്രം)

## G. മഹാപുരാണങ്ങൾ

1. വിഷ്ണുപുരാണം 2. ഭവിഷ്യ പുരാണം 3. ഗരുഡ പുരാണം
4. അഗ്നി പുരാണം 5. മഹാഭാഗവതപുരാണം 6. ശിവപുരാണം
7. മാർക്കണ്ഡേയപുരാണം 8. ലിംഗപുരാണം 9. ബ്രഹ്മവൈവർത്തപുരാണം
10. മത്സ്യ പുരാണം 11. കൂർമ്മപുരാണം 12. വരാഹപുരാണം
13. വാമനപുരാണം 14. സ്കന്ദപുരാണം 15. ബ്രഹ്മാണ്ഡപുരാണം
16. പത്മപുരാണം 17. വായുപുരാണം 18. നാരദീയ പുരാണം

## H. ഉപപുരാണങ്ങൾ

1. സാംബപുരാണം 2. ദേവീഭാഗവതപുരാണം 3. കാലികപുരാണം
4. ലഘുനാരദീയപുരാണം 5. ഹരിവംശപുരാണം 6. വിഷ്ണുധർമ്മോത്തരപുരാണം
7. കൽകിപുരാണം 8. മുൽഗലപുരാണം 9. ആദിപുരാണം
10. ആത്മ പുരാണം 11. ബ്രഹ്മപുരാണം 12. വിഷ്ണുധർമ്മപുരാണം 13. നരസിംഹപുരാണം 14. ക്രിയായോഗപുരാണം 15. സൂര്യപുരാണം
16. ബ്രഹദ് നാരദീയപുരാണം 17. പുരുഷോത്തമപുരാണം 18. ബൃഹദ് വിഷ്ണു പുരാണം

## I. ദർശനങ്ങൾ

1. ന്യായദർശനം (ഗൗതമൻ) 2. വൈശേഷികദർശനം (കണാദൻ)
3. സാംഖ്യദർശനം(കപിലൻ) 4. യോഗദർശനം (പതഞ്ജലി)
5. പൂർവമീമാംസദർശനം (ജൈമിനി) 6. ഉത്തരമീമാംസദർശനം (വ്യാസൻ)

## J. സ്മൃതികൾ

1. ഉശന സ്മൃതി 2. യജ്ഞവൽക്യസ്മൃതി 3. വിഷ്ണുസ്മൃതി
4. മനുസ്മൃതി 5. അംഗീരസസ്മൃതി 6. യമസ്മൃതി

7. അത്രിസ്മൃതി 8. സംവർത്തസ്മൃതി 9. ബൃഹത്പരാശരസ്മൃതി
10. ബൃഹസ്പതി സ്മൃതി 11. ദക്ഷസ്മൃതി 12. ശാതാതപസ്മൃതി
13. ലിഖിതസ്മൃതി 14. വ്യാസസ്മൃതി 15. പരാശരസ്മൃതി
16. ശംഖസ്മൃതി 17. ഗൗതമസ്മൃതി 18. വസിഷ്ഠസ്മൃതി

## K. ഇതിഹാസങ്ങൾ

1. വാത്മീകി രാമായണം 2. വ്യാസമഹാഭാരതം

# ഹിന്ദുവിന്റെ അവസ്ഥയുടെ സത്യവും വസ്തുതയും

## അറിയുക, അറിയിക്കുക, പ്രതികരിക്കുക

### നമ്മുടെ ജന്മാവകാശമാണ്.

* പടിഞ്ഞാറുനിന്ന് വന്ന് നമ്മെ കീഴടക്കി ചൂഷണം ചെയ്ത് ഭരിച്ചവർ, ബോധപൂർവ്വം നമ്മെ തെറ്റിദ്ധരിപ്പിക്കുവാനും "നിങ്ങൾ ആദ്യം കുടിയേറിയവർ ഞങ്ങൾ പിന്നീടു വന്നവർ, നമ്മൾ രണ്ടുകൂട്ടരും വിദേശികൾ തന്നെ" എന്നു വരുത്തിത്തീർക്കുവാനും കെട്ടിച്ചമച്ച 'ആര്യനധിനിവേശ' സിദ്ധാന്തത്തിന്റെ വക്താക്കൾ ഇന്നും ഇവിടെ ജീവിക്കുന്നു! ഇന്നും പടിഞ്ഞാറുമാത്രം നോക്കുന്ന ശാസ്ത്രജ്ഞന്മാരും ബുദ്ധിജീവികളും സുലഭമാണ്!
* നമ്മെ ആക്രമിച്ചവരേയും ചൂഷണം ചെയ്ത് നശിപ്പിച്ചവരേയും ഇന്നും നാം 'മഹാനായ' എന്ന പദം ചേർത്ത് വിളിക്കുന്നു. ചരിത്രത്തെ സ്വന്തം ആവശ്യത്തിന് വളച്ചൊടിച്ചെഴുതിച്ചവരാണിവർ!
* സഹസ്രാബ്ദങ്ങളുടെ സാംസ്കാരിക ഐക്യം നിലനിന്ന ഈ ദേശത്തിൽ ഐക്യമുണ്ടാക്കിയത് വിദേശികളാണെന്ന് വാദിക്കുന്ന ബുദ്ധിജീവികളിന്നും ഇവിടെ ജീവിക്കുന്നു.
* ഈ പവിത്ര ഭാരതഭൂമിയിൽ ഉദയം ചെയ്ത 'ഹിന്ദു' എന്ന പദം, സംസ്കൃതഭാഷ, വേദങ്ങൾ, കാവി വസ്ത്രം, ഓംകാരം, ചന്ദനക്കുറി ...... ഇതെല്ലാം ഇന്നു വർഗീയതയായി മുദ്രകുത്തപ്പെട്ടിരിക്കുന്നു!
* സ്വന്തം മാതൃഭൂമിയേയും, പൈതൃകത്തേയും അന്ധമായി പുച്ഛിക്കുന്ന പുരോഗമനവാദികൾ ഇന്നും ഈ നാട്ടിലുണ്ട്! 150 വർഷങ്ങളിലാണ് ഭാരതത്തിൽ ദേശീയത ഉണ്ടായതെന്ന് വാദിക്കുന്ന പലരുമുണ്ടിവിടെ.
* 85 കോടി ജനതയെ തെറ്റിദ്ധരിപ്പിച്ച്, അപകർഷതാ ബോധത്തിലാഴ്ത്തി, അന്ത്യമടുക്കുമ്പോൾ ആശ്രമത്തിലേക്കും, ക്ഷേത്രത്തിലേക്കും, ഭക്തിയിലേക്കും ചേക്കേറുന്നവർ കൂടികൂടി വരുന്നതു ശ്രദ്ധിക്കുക!
* ഈ നാട്ടിൽ, രാഷ്ട്രീയക്കാരനും, തെമ്മാടികളും, പേക്കൂത്താടുമ്പോൾ അതിന്റെ പാപഭാരം 85 കോടി ഹിന്ദുക്കളുടെ തലയിൽ, മാധ്യമങ്ങളും രാഷ്ട്രീയക്കാരും കെട്ടിവയ്ക്കുന്നു!

* ജാതിയുടെയും ഇസത്തിന്റെയും പേരുപറഞ്ഞ് ഹിന്ദുവിനെ ഭിന്നിപ്പിച്ചു കൊണ്ടേയിരിക്കുന്നവരെ സത്യസന്ധമായി വിലയിരുത്തുക! ഇംഗ്ലീഷുകാർ ചെയ്തതിന്റെ ബാക്കിയല്ലെ ഇവർ ചെയ്തു തീർക്കുന്നത്?
* ഹിന്ദുക്കളെന്തേ വിറങ്ങലിച്ചു നിൽക്കുന്നു? സ്വന്തം സാംസ്കാരിക-ശാസ്ത്രീയ പൈതൃക മൂല്യങ്ങളനുസരിച്ച് ജീവിക്കുന്ന നാം ആരെ ഭയപ്പെടണം? വോട്ടിനുവേണ്ടി ജീവിക്കുന്ന രാഷ്ട്രീയക്കാരനേയും സ്ഥാനമാനങ്ങൾക്ക് പരക്കം പായുന്ന ബുദ്ധിജീവിയേയും നാമെന്തിനു ഭയപ്പെടണം? ഈനാടിന്റെ സാംസ്കാരിക പൈതൃകമൂല്യം അനുനിമിഷം ജീവിതത്തിൽ പകർത്തുന്ന ജനവിഭാഗമല്ലേ ഇവിടത്തെ ഹിന്ദുക്കൾ?
* മതേതര രാഷ്ട്രത്തിൽ ഹിന്ദുവിന്റെ ക്ഷേത്രങ്ങൾമാത്രം രാഷ്ട്രീയക്കാരും സർക്കാരും ഭരിക്കുന്നതെന്തുകൊണ്ട്?
* മറ്റു മതങ്ങളിൽ തെരുവുയുദ്ധം നടന്നാലും കണ്ടില്ലെന്ന് നടിക്കുന്ന സർക്കാർ ഹിന്ദുവിന്റെ ആശ്രമവും ക്ഷേത്രവുംമാത്രം എന്തിന് കയ്യടക്കണം? എന്തുകൊണ്ട് സർക്കാർ ഹിന്ദുവിനെതിരെമാത്രം തിരിയുന്നു?
* ക്രിസ്ത്യൻ-മുസ്ലീം പള്ളിസ്വത്തുക്കൾ സ്പർശിക്കാൻ ധൈര്യമില്ലാത്ത രാഷ്ട്രീയക്കാരുടെ സർക്കാർ ഹിന്ദു ക്ഷേത്രസ്വത്ത് പൊതുഖജനാവാക്കി ധൂർത്തടിക്കുന്നതെന്തിന് നാം സഹിക്കണം?
* ഹിന്ദു എന്നു പറയാൻപോലും മടിക്കുന്ന രാഷ്ട്രീയക്കാരനെ എന്തിന് ക്ഷേത്രഭരണചുമതല ഏൽപ്പിക്കണം? ദേവസ്വം ഉദ്യോഗസ്ഥനായി എന്തിന് നാം അവരെ സ്വീകരിക്കണം?
* പൈതൃകത്തെ പുച്ഛിക്കുന്നവർ അതിന്റെ സംരക്ഷകരായാൽ എങ്ങിനെയിരിക്കും? സംസ്കൃതമറിയാത്തവർ സംസ്കൃത വിദ്യാലയത്തിന്റെ തലപ്പത്തിരിക്കുന്നതെന്തുകൊണ്ട്?
* മറ്റു മതസ്ഥരുടെ ശുദ്ധ അന്ധവിശ്വാസങ്ങളെക്കുറിച്ച് ഉരിയാടാത്ത യുക്തിവാദിയും പുരോഗമനവാദിയും, ശാസ്ത്രീയമായ സനാതനധർമ്മ മൂല്യങ്ങളെ അവഹേളിക്കുന്നത് ഇനിയും ക്ഷമിക്കണമോ?
* കാട് കയ്യേറാനും, നാട്ടിൽ ഭൂരിപക്ഷം സൃഷ്ടിക്കാനും മതവും, മതപ്രതീകങ്ങളും, എല്ലാ നീചമാർഗ്ഗങ്ങളും പ്രയോഗിക്കുന്നത്, ലാഭത്തിനുവേണ്ടി നോക്കി നിന്ന് മൗനം ഭജിക്കുന്ന രാഷ്ട്രീയക്കാരെ നാം തിരിച്ചറിയുന്നില്ല!
* സ്വന്തം സംസ്കാരത്തെ ഹൃദയത്തിൽ താലോലിച്ചു ജീവിച്ചവർ സ്വന്തം മാതൃഭൂമിയിൽ അഭയാർത്ഥികളായി ജീവിക്കുന്നത് കാണുന്നില്ലേ! ബംഗ്ലാദേശികളെകൊണ്ട് ബംഗാൾ അതിർത്തി നിറയുന്നതറിയുന്നില്ലേ.
* കേരളത്തിന്റെ പലഭാഗങ്ങളും കാശ്മീരിന്റെ വഴിയേ ചലിക്കുന്നത് ശ്രദ്ധിക്കുവാൻ നാം വൈകുന്നു!
* ഇനിയും വേദന സഹിക്കണമോ? സ്വയം അവഹേളനത്തിന് പാത്രമാകണമോ? ഭീരുവായി ജീവിക്കണമോ? ചിന്തിക്കുവാൻ വൈകുന്നതെന്തുകൊണ്ട്?

* ഒന്നാം സഹസ്രാബ്ദത്തിൽ യൂറോപ്പും, രണ്ടാം സഹസ്രാബ്ദത്തിൽ ആഫ്രിക്കയും ക്രൈസ്തവവൽക്കരിച്ചു. മൂന്നാം സഹസ്രാബ്ദത്തിൽ ഇന്ത്യയെ സമ്പൂർണ്ണമായി ക്രൈസ്തവവൽക്കരിക്കുന്നത് കാണുന്നില്ലേ?
* ചതിച്ചും, വഞ്ചിച്ചും, തെറ്റിദ്ധരിപ്പിച്ചും, അവഹേളിച്ചും, പ്രലോഭിപ്പിച്ചും അധികൃതരുടെയും രാഷ്ട്രീയക്കാരുടെയും ഒത്താശയോടെ ഭാരതത്തിൽ മതപരിവർത്തനം നിരന്തരം നടക്കുന്നതറിയുന്നില്ലേ?
* 68000 കോടി രൂപയുടെ പദ്ധതിയുമായി ഭാരതത്തെ സമ്പൂർണ്ണ ക്രൈസ്തവവൽക്കരണ പാതയിലേക്ക് തള്ളിവിട്ടവരിൽ അധികാരത്തിനുവേണ്ടി പായുന്ന രാഷ്ട്രീയക്കാരും പുരോഗമനവാദികളുമുണ്ടെന്നു നമ്മളറിയുന്നുണ്ടോ? ന്യൂനപക്ഷ സംരക്ഷണത്തിന്റെ പേരിലാണ് ഈ ഹൈന്ദവ വിധ്വംസനം!
* വേദങ്ങളും മറ്റു ഹൈന്ദവഗ്രന്ഥങ്ങളും നഗ്നമായി ദുർവ്യാഖ്യാനം ചെയ്തുകൊണ്ടിരിക്കുമ്പോൾ, നാമെന്തുകൊണ്ട് വിറങ്ങലിച്ചു നിൽക്കുന്നു? എന്തിനുവേണ്ടി ദുർവ്യാഖ്യാനം ചെയ്യുന്നു എന്നുനാമറിയുന്നുണ്ടോ?
* ഭൂരിപക്ഷത്തേക്കാൾ അധികാരവും അവകാശവുമുള്ള ന്യൂനപക്ഷങ്ങൾ (ഹിന്ദുക്കളായിരുന്നവർതന്നെ) കാടും നാടും കീഴടക്കി കുരിശും, പള്ളിയും, അധികാരവും പ്രയോഗിക്കുന്നത് നാമെന്തേ അറിയാത്തത്?
* വൈദേശിക ഈശ്വരന്മാരേയും മതഗ്രന്ഥങ്ങളേയും സ്വീകരിച്ച ഭാരതീയരുടെ ദേശീയ ഗ്രന്ഥങ്ങളും ദേശീയപുരുഷന്മാരും ഭാരതീയരായ ന്യൂനപക്ഷങ്ങൾക്കെങ്ങിനെ അന്യമായി?
* ക്രിസ്ത്യാനിക്കും മുസ്ലീമിനും ആവശ്യമില്ലാത്ത മതേതര വീക്ഷണത്തിന്റെ പാപഭാരം ചുമക്കേണ്ടത് ഹിന്ദുക്കൾ മാത്രമോ? മതത്തിന്റെ പേരിലുള്ള പാർട്ടികളുമായിചേർന്ന് "മതേതര സർക്കാർ" ഭരിച്ചാൽ അതു വർഗ്ഗീയതയാകില്ലേ? ഈ നാട്ടിൽ ഉദയം ചെയ്തതുമാത്രം വർഗ്ഗീയതയാകുന്നത് കണ്ടില്ലേ?
* ന്യൂനപക്ഷമായിരിക്കുന്നിടത്തോളം അവകാശമുപയോഗിച്ച് ഭൂരിപക്ഷത്തെ ഭരിക്കുക! അവർ ഭൂരിപക്ഷമായാൽ അധികാരമുപയോഗിച്ച് ന്യൂനപക്ഷത്തെ ഭരിക്കുക എന്ന ആഹ്വാനം അനുനിമിഷം ക്രിസ്ത്യാനിയും മുസ്ലീമും പ്രാവർത്തികമാക്കുന്നതറിയുന്നില്ലേ നാം?
* ഭാരതത്തിലെ ന്യൂനപക്ഷങ്ങൾ ഭൂരിപക്ഷമുള്ള സ്ഥലങ്ങളിലെ (ഇന്ത്യയ്ക്കകത്തും പുറത്തും) കാഴ്ചകൾ നാമെന്തേ വിശകലനം ചെയ്യുന്നില്ല? എവിടെ തുല്യത? എവിടെ മനുഷ്യാവകാശ സംരക്ഷണം?
* ഇനിയും ഹിന്ദുസ്ഥാനിൽ ഹിന്ദു അടിമയായി കഴിയണമോ? നമ്മുടെ സംസ്കൃതി ജീർണിക്കുന്നു! മതപരിവർത്തനത്തിന്റെ വേലിയേറ്റം, അജ്ഞത, ഭീരുത്വം നമ്മെ ആക്രമിച്ചു കീഴടക്കിയിരിക്കുന്നു. ഇനി എഴുന്നേൽക്കൂ ധാർമ്മീകമൂല്യമനുസരിച്ച് പ്രവർത്തിക്കാൻ ഉപദേശിച്ച ശ്രീകൃഷ്ണവചനങ്ങൾ നമുക്ക് മാർഗദർശകമാകട്ടെ!

* 1947 ആഗസ്റ്റ് 14 അർദ്ധരാത്രി വരെ നമ്മുടെ പൈതൃകത്തെ, നമ്മെ ആക്രമിച്ച വിദേശികൾ നശിപ്പിച്ചു. 1947 ആഗസ്റ്റ് 14 അർദ്ധരാത്രിക്കുശേഷം നമ്മെ ഭരിച്ച സ്വദേശികൾതന്നെ നമ്മുടെ പൈതൃകം നശിപ്പിച്ചുകൊണ്ടിരിക്കുന്നു! ജാതി-മത-ഇസ വ്യത്യാസങ്ങളില്ലാതെ എല്ലാഭരതീയന്റെയും ജന്മാവകാശമായ പൈതൃകം സ്വീകരിക്കാൻ ഭാരതീയരെ തയ്യാറാക്കണം, പഠിക്കണം - പഠിപ്പിക്കണം.

**ഉത്തിഷ്ഠതാ ജാഗ്രത പ്രാപ്യവരാന്നിബോധതാ!**

**ശാശ്വതസത്യങ്ങളുടേയും മൂല്യങ്ങളുടേയും അടിസ്ഥാനത്തിൽ പതിനായിരത്തിലധികം വർഷങ്ങളുടെ പൈതൃക സന്ദേശവും വഹിച്ചുകൊണ്ടുള്ള ഹൈന്ദവ ജീവിത രീതി പഠിച്ച്, പഠിപ്പിച്ച് ജീവിക്കുക**

ശബ്ദമോ മനസ്സോ അല്ല, ഭാരതീയ ജനത, പിതാവിൽ നിന്ന് പ്രതീക്ഷിക്കുന്നത്. സംരക്ഷണത്തിന്റേയും മാർഗനിർദ്ദേശത്തിന്റേയും ജ്ഞാനത്തിന്റേയും പക്വതയുടേയും വരികൾ, മക്കൾക്ക് അനുഗ്രഹമാകണം. കുടുംബത്തിലെ ഉത്തരവാദിത്തങ്ങൾ മക്കളിലേക്ക് പകർന്നു കൊടുത്ത്, സ്വയം വളരാൻ അവസരം നൽകി, സുഹൃത്തുക്കളെ പോലെ സൗഹൃദം പങ്കിട്ട്, സത്യം, ധർമ്മം, നീതി, ന്യായം എന്നിവയ്ക്ക് മാതൃകയായ പിതാവിനെ ധർമ്മശാസ്ത്രം പിതൃദേവോ ഭവ എന്നു പറയുന്നു. ഓരോ മാതാവും പിതാവും അവരുടെ മാതാപിതാക്കളോട് കാണിക്കുന്ന സ്നേഹബഹുമാനാദികൾ കണ്ടറിഞ്ഞാണ് അടുത്ത തലമുറ വളരുന്നത് എന്ന് ഓരോ പിതാവും വ്യക്തമായി ഓർമ്മിച്ചു പ്രവർത്തിക്കണം. നമ്മളിലില്ലാത്ത നന്മകൾ മക്കളിൽ പ്രതീക്ഷിക്കുന്നതെങ്ങിനെ ? നമ്മളിലെ നന്മകൾ അവരിലേക്ക് പകരണമെങ്കിൽ, അത്രയും നന്മകൾ നമ്മളിലുണ്ടാകണം. സാധാരണ മനശ്ശാസ്ത്രത്തിലൂടെ വ്യക്തമാകുന്ന വസ്തുത പെൺമക്കൾ അച്ഛനെ കൂടുതൽ ഇഷ്ടപ്പെടുന്നു അമ്മയെ അനുകരിക്കുന്നു. ആൺമക്കൾ മറിച്ചുമാണ്.

**പുത്രി-പുത്രധർമ്മം ഹൈന്ദവവീക്ഷണത്തിൽ :** സ്വഗൃഹത്തിൽ നിന്നും ബന്ധുക്കളിൽനിന്നും, സുഹൃത്തുക്കളിൽനിന്നും നന്മ-തിന്മകൾ പഠിച്ച്, ജീവിതത്തിൽ സുഖം-ദുഃഖം, ജയം-പരാജയം, ക്ലേശകരം-സുഖകരം എന്നി പ്രകാരമുള്ള അനുഭവങ്ങളുണ്ടായിരിക്കുമെന്നറിഞ്ഞ്, സമചിത്തതയോടെ നന്മകൾ പ്രയോഗത്തിൽ വരുത്തുവാൻ സാധിക്കണം. മാതാപിതാക്കളുടെ അനുഗ്രഹമാണ് ലോകത്തിലെ ഏറ്റവും വലിയ അനുഗ്രഹം, അവരുടെ ശാപമാണ് ഏറ്റവും വലിയ ശാപം. ജീവിതത്തിലെ ആദ്യഭാഗം മാതാപിതാക്കളുടെ സംരക്ഷണയിലാണ്. രണ്ടാംഭാഗം പുത്രന്മാരുടെ സംരക്ഷണയിലാണ്. നാം നമ്മുടെ അച്ഛനമ്മമാർക്ക് കൊടുത്ത എല്ലാ നന്മതിന്മകളും അതു

പോലെയോ ഇരട്ടിയായോ നമ്മുടെ മക്കളിൽ നിന്ന് നമുക്ക് ലഭിക്കുന്നു. നന്മനിറഞ്ഞ ജീവിതസന്ദേശം സ്വീകരിക്കുക, മാത്സര്യബുദ്ധി ഒഴിവാക്കുക, സമൂഹത്തോടും രാഷ്ട്രത്തോടുമുള്ള കടപ്പാട് വ്യക്തമായി അറിയുക, നന്മനിറഞ്ഞ ഹൈന്ദവാചാരങ്ങൾ പരിശീലിക്കുക, മറ്റുള്ളവർക്ക് അതുപറഞ്ഞുകൊടുക്കുക. വാക്ക് - പ്രവർത്തി-മനസ് എന്നിവ നന്മനിറഞ്ഞതാക്കുവാനും ദയ-ദാനശീലം-അഹിംസ, അനസൂയ ഇവ വളർത്തുവാനും സമയം കണ്ടെത്തുക. രാഷ്ട്രത്തിന്റെ പൈതൃകസമ്പത്തുക്കളെക്കുറിച്ച് വ്യക്തമായി പഠിക്കുക. ഇത്രയും പുത്ര-പുത്രിമാർക്ക് സാധിക്കണം. മാതാപിതാക്കളുടെ അന്ത്യകാലത്ത് മക്കളെക്കാണുവാനും, അവരോടൊപ്പം ജീവക്കാനുമുള്ള അതിയായ ആഗ്രഹം അവർക്കുണ്ടായിരിക്കും. മകനും മകളും മരുമകളും വൃദ്ധരായ മാതാപിതാക്കളോട് ഏറ്റവുമധികം കാരുണ്യം കാണിക്കേണ്ടത് ഈ അവസരത്തിലാണ്.

**ഹൈന്ദവ ജീവിതവീക്ഷണം :** സ്വധർമ്മമനുഷ്ഠിക്കുക, സമചിത്തതയോടെ ജീവിതത്തെ വീക്ഷിക്കുക, ഭോഗത്തേക്കാൾ ത്യാഗത്തിന് പ്രാധാന്യം നൽകുക, ജനനമരണം സ്ഥിരമായ പ്രപഞ്ചപ്രതിഭാസമാണെന്നോർക്കുക, മനുഷ്യനുവേണ്ടിയാണ് ദൈവം എല്ലാംസൃഷ്ടിച്ചിരിക്കുന്നതെന്ന അന്ധവിശ്വാസമകറ്റുക. മിതത്വം, സൗമ്യശീലം, ധർമ്മബോധം, പരോപകാരം, നിസ്വാർത്ഥ കർമ്മം, ഈശ്വരാർപ്പണമനോഭാവം, സംതൃപ്തജീവിതം, നിയതിയുടെ നിശ്ചയബോധമാണ് ശാശ്വതസത്യം, എല്ലാം ത്യജിച്ച് അന്ത്യത്തിൽ മരണത്തിന്റെ മടിയിലേയ്ക്ക് പോകേണ്ടിവരുമെന്ന സ്മരണ ഇതെല്ലാമായിരിക്കണം നമ്മെ നയിക്കുന്നത്. ഇതാണ് സത്യമായ ജീവത വീക്ഷണം.

**മനുഷ്യശരീരത്തോടുള്ള ഹൈന്ദവവീക്ഷണം :** ഓരോ ജീവിക്കും ചെയ്തുതീർക്കേണ്ടതായ ധർമ്മമുള്ളതുപോലെ മനുഷ്യനും ചെയ്തുതീർക്കേണ്ടതായ ധർമ്മമുണ്ട്. ആ ധർമ്മാനുഷ്ഠാനത്തിനുള്ള ഉപകരണമാണ് ഈ ശരീരം. സത്ഗുണങ്ങൾ നിറഞ്ഞ ഭക്ഷണപദാർത്ഥങ്ങൾകൊണ്ട് അതിനെ സമ്പുഷ്ടമാക്കുക. പഞ്ചേന്ദ്രിയങ്ങളുടെ സ്വാധീനവലയത്തിൽ പരിധിക്കപ്പുറം ചുറ്റിത്തിരിയാതിരിക്കുക. തത്വചിന്താപരമായ വീക്ഷണം ശരീരത്തോടുണ്ടാകുക. ജനിച്ചതെല്ലാം മരണവക്ത്രത്തിലേക്കുപോകും, ജനന-മരണ പ്രതിഭാസത്തിനിടയ്ക്ക് നമ്മുടെ ശരീരത്തോടു നാം ചെയ്തു തീർക്കാനുള്ളതെല്ലാം ധർമ്മബോധത്തോടെ അനുഷ്ഠിക്കുക.

**ഈശ്വര സാക്ഷാത്കാരം ഹൈന്ദവവീക്ഷണത്തിൽ :** പരമാണുവിലും അതിമഹത്തായ പ്രപഞ്ചത്തിലും സ്വബോധത്തോടെ പ്രജ്ഞാനത്തോടെ നിറഞ്ഞു നിന്ന് സ്വയം പ്രവർത്തിക്കുന്ന ചൈതന്യത്തെയാണ് ഹിന്ദുക്കൾ ഈശ്വരനായി കാണുന്നത്. നമ്മളെ അനുനിമിഷം പ്രത്യക്ഷമായും പരോക്ഷമായും നിയന്ത്രിക്കുന്ന ഈ മഹത് ചൈതന്യത്തെക്കുറിച്ചുള്ള സ്മരണ, നമ്മളിലുള്ള പരിധിയും പരിമിതിയും പ്രത്യേകതയും, കഴിവുകളും ഓർമ്മിക്കുവാൻ നമ്മെ സഹായിക്കുകതന്നെ ചെയ്യും. ഈശ്വരോപാസനാ

മാർഗ്ഗങ്ങൾ, മന്ത്രങ്ങൾ, കീർത്തനങ്ങൾ, ആചാരങ്ങൾ, മനുഷ്യമനസ്സിനേയും മസ്തിഷ്കത്തേയും സ്വാധീനിച്ച് നന്മനിറഞ്ഞ ഫലം തരുന്നതിനാലാണ് അവയെല്ലാം ഹിന്ദുവിന് ഈശ്വരീയമായ പന്ഥാവുകളാകുന്നത്.

**ഹൈന്ദവാചാരങ്ങൾ :** സമഗ്രമായ ഹൈന്ദവാചാരങ്ങളെല്ലാം അവയനുഷ്ഠിക്കുന്ന ഓരോ വ്യക്തിയുടേയും മനസ്-ശരീരം-കുടുംബബന്ധം-സമൂഹബന്ധം - രാഷ്ട്ര ഐക്യം എന്നീ ലക്ഷ്യങ്ങൾ മുൻനിർത്തിയുള്ളതാണ്. പ്രതിദിനം, പ്രതിവാരം, പ്രതിമാസം, പ്രതിവർഷം ആചരിക്കുന്ന ആചാരങ്ങൾ ജ്യോതിർ ഗോളങ്ങളുടെ സ്ഥാന-ഭ്രമണങ്ങളുടെകൂടി അടിസ്ഥാനത്തിലാണ് രൂപപ്പെടുത്തിയിരിക്കുന്നത്. (ഹൈന്ദവാചാരങ്ങളുടെ ശാസ്ത്രീയവിശകലനം IISH പ്രസിദ്ധീകരണം നോക്കുക)

**ഹൈന്ദവ ഗ്രന്ഥങ്ങൾ :** വേദ-ബ്രാഹ്മണ-ഉപനിഷദ്-വേദാംഗ-ഉപാംഗ-ഉപവേദ-പുരാണ-ഇതിഹാസങ്ങളിലൂടെ ജീവിതത്തിന്റെ ഭൗതീക-സാമൂഹിക-ആത്മീയ-ശാസ്ത്രീയ-തത്വചിന്താപരമായ, കലാപരമായ, സമഗ്രവികസനത്തിനുതകുന്ന ഗ്രന്ഥസമാഹാരങ്ങളാണ് ഹിന്ദുവിനുള്ളത്. ഓരോന്നും പഠിക്കുവാനും പഠിപ്പിക്കുവാനും അതിന്റേതായ നിയമാവലികളും ക്രമങ്ങളുമുണ്ട്. (ഭാരതീയ വിചാരധാര എന്ന IISH പ്രസിദ്ധീകരണം നോക്കുക).

**ഹിന്ദുവിന്റെ പ്രാർത്ഥനാലയമായ ക്ഷേത്രം :** മനുഷ്യശരീരത്തിന് സമഞ്ജസമായ ശബ്ദോർജ്ജം, പ്രകാശ ഊർജ്ജം, താപഊർജ്ജം, രാസഊർജ്ജം കൂടാതെ മനശ്ശാസ്ത്രാടിസ്ഥാനത്തിലുള്ള ആത്മീയ ചൈതന്യം തുളുമ്പുന്ന ക്വാണ്ടം ഹീലിങ് സെന്ററുകളാണ് ഹൈന്ദവ ഈശ്വരാലയങ്ങളായ ക്ഷേത്രങ്ങൾ. അതിശ്കതമായ ഊർജ്ജ വികിരണസ്വഭാവമുള്ളതാണ് വിഗ്രഹങ്ങൾ. ഗണിത പാറ്റേണുകളിലൂടെയുള്ള നിർമ്മാണ രീതികളാണ് ക്ഷേത്ര വിഗ്രഹങ്ങളിലുള്ളത്.

**ഹൈന്ദവ സന്ദേശം :** സാത്വികമായ ശരീരം, മനസ്, ആഹാരം, കർമ്മം, വാക്ക്, ലക്ഷ്യം, മാർഗം, സമയം, കർത്താവ്, കാരണം, ഇവയുണ്ടാകണം. വാശി, വൈരാഗ്യം, പക, വെല്ലുവിളി, മദം, മാത്സര്യം ഒഴിവാക്കണം. ധർമ്മ-അർത്ഥ-കാമ-മോക്ഷമായിരിക്കണം ജീവിത ലക്ഷ്യവും മാർഗവും.

**ശാസ്ത്ര-ആത്മീയ സമന്വയം :** യജ്ഞം- യജ്ഞശാല, ക്ഷേത്രപ്രതിഷ്ഠ-ക്ഷേത്രനിർമ്മാണം, ഗൃഹസങ്കൽപം - തച്ചുശാസ്ത്രം, മനുഷ്യശരീരം-ആചാരസമന്വയം എന്നിവയിലെല്ലാം സമഗ്രമായ ശാസ്ത്രീയ ആത്മീയ സമന്വയം, ഹിന്ദുവീക്ഷണത്തിൽ പ്രത്യക്ഷമാണ്.

**മാനവരാശിയോടുള്ള ഹിന്ദുവിന്റെ ആഹ്വാനം :** സഹ നാവവതു സഹനൗ ഭുനക്തു സഹവീര്യം കരവാവഹൈ തേജസ്വി നാ വധീതമസ്തു മാ വിദ്വിഷാ വഹൈ! ആനോ ഭദ്രാഃ ക്രതവോ യന്തു വിശ്വതഃ! തമസോ മാ ജ്യോതിർ ഗമയഃ അസതോ മാ സത് ഗമയഃ മൃത്യോർ മാ അമൃതംഗമയ! ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ! ലോകാസമസ്താ സുഖിനോ ഭവന്തുഃ! ധർമ്മോ *f* സ്മത് കുല ദേവതാ!

**ഹിന്ദുവായി ജനിക്കുക, ഹിന്ദുവായി വളരുക, ഹിന്ദുവായി മരിക്കുക- ഇതായിരിക്കട്ടെ നമ്മുടെ ഓരോരുത്തരുടേയും പ്രാർത്ഥന**

**ഭാരതീയ പൈതൃകത്തിന്റെ ഓരോ അംശവും അതിന്റെ എല്ലാ അർത്ഥത്തോടെയും സന്ദേശത്തോടെയും സ്വീകരിച്ചിരിക്കുന്ന സനാതനധർമ്മത്തിന്റെ അവകാശികളായ ഹിന്ദുക്കൾ, അവർ ആരാണെന്നും, ഹിന്ദുവിന്റെ ജീവിതവീക്ഷണമെന്താണെന്നും വ്യക്തമായി അറിഞ്ഞിരിക്കണം. അതിനായിട്ടുള്ള സന്ദേശമാണ് ഈ പത്രികയിലുള്ളത്.**

**ഹിന്ദുവിന്റെ ഗൃഹസങ്കൽപം :** ഭാരതീയ ജീവിത വീക്ഷണത്തിൽ നമ്മുടെ വീട് ഒരു വെറും കെട്ടിടമല്ല. വാസ്തു പുരുഷനിൽ ഗൃഹദേവതയായ ഐശ്വര്യം വാണരുളുന്ന ദേവാലയമാണത്. ചൈതന്യവത്തായ വാസ്തു പുരുഷൻ നിലകൊള്ളുന്ന ഭൂമി (അതെത്ര ചെറിയ ഭാഗമായാലും) യാണ് നമ്മുടെ പുരയിടം. സമഗ്രമായ ചൈതന്യലബ്ധിക്കായിട്ടാണ് നല്ല ദിവസത്തിൽ, നല്ല സമയത്തിൽ നാം ഗൃഹ നിർമ്മാണം ആരംഭിക്കുന്നത്. ഗൃഹാന്തരീക്ഷത്തിലെ ഐശ്വര്യം നിരന്തരം വർധിക്കുവാനുതകുമാറാണ് ഹൈന്ദവ ഗൃഹാചാരങ്ങളെല്ലാം തന്നെ അനുശാസിക്കുന്നത്.

**മുറ്റവും പറമ്പും (പുരയിടം) :** വീടിന്റെ കിഴക്ക് വശത്ത്, അല്ലെങ്കിൽ തെക്കു വശമൊഴികെയുള്ള ദിക്കിൽ നല്ല ഒരു തുളസിത്തറ, അതിൽ നല്ല ഒന്നോ രണ്ടോ തുളസിച്ചെടി നിർബന്ധമാണ്. മുറ്റം വൃത്തിയായിരിക്കണം. രാവിലെ മുറ്റമടിച്ച് മാലിന്യങ്ങൾ നീക്കിയിരിക്കണം. തെക്കു-പടിഞ്ഞാറെ മൂലയായ കന്നിമൂലയിൽ ഒരു തരത്തിലുമുള്ള മാലിന്യങ്ങളുമുണ്ടാകരുത്. **അയം മാതാ പൃഥ്വി, പുത്രോഹം പൃഥിവ്യാഃ,** ഈ ഭൂമി എന്റെ അമ്മയാണ്, ഞാൻ ഭൂമിയുടെ പുത്രനും എന്ന മാതൃപുത്രബന്ധവും, വിഷ്ണുപത്നിയുടെ സ്ഥാനവും നൽകി ഹിന്ദുക്കളാരാധിക്കുന്ന ഭൂമിയിൽ മാലിന്യങ്ങൾ കൊണ്ട് നിറയരുത്. ആഴ്ചയിലൊരിക്കൽ പറമ്പു വൃത്തിയാക്കി കുഴിച്ചുമൂടാവുന്ന ജൈവ വസ്തുക്കൾ അപ്രകാരം ചെയ്തും, അന്തരീക്ഷ മലിനീകരണമുണ്ടാക്കാത്തവ പുകയാതെ കത്തിച്ചു കളഞ്ഞും ഭൂമി വൃത്തിയാക്കേണ്ടതാണ്. ഒരു പൂജാപുഷ്പത്തോട്ടം, ഔഷധി തോട്ടം, ഇവയെല്ലാം ഭൂമിയെ സുഗന്ധിയും, ഐശ്വര്യപൂർണ്ണവുമാക്കുന്നു. ചെടിച്ചെട്ടികളും, പൂന്തോട്ടവുമുണ്ടെങ്കിൽ അതു വൃത്തിയായി സൂക്ഷിക്കേണ്ടത്, വനസ്പതികളേയും, ഓഷധികളേയും നമസ്കരിക്കുന്ന വേദവരികൾ പ്രകാരം അത്യന്താപേക്ഷിതമാണ്.

**ജലസമ്പത്തിനോടുള്ള ഹൈന്ദവ വീക്ഷണം: ആപശ്ച വിശ്വ ഭേഷജീ ആപ പ്രണീത ഭേഷജം...........** ജലം സമഗ്രമായ (universal) ഔഷധമാണ്. ഔഷ

ധം ജലത്തോടുകൂടിയതായിരിക്കണം എന്ന സന്ദേശം വേദങ്ങൾ നൽകുന്നു. **പർജന്യാദന്നസംഭവഃ യജ്ഞാൽ ഭവതി പർജന്യ, യജ്ഞകർമ്മ സമുൽഭവഃ** വർഷ ജലത്തിൽ നിന്ന് അന്നമുണ്ടാകുന്നു, യജ്ഞത്താൽ വർഷവും, യജ്ഞം മനുഷ്യകർമ്മവുമാണ് എന്ന വീക്ഷണം വർഷ ജലസമ്പത്തിനോടുള്ള നമ്മുടെ വീക്ഷണമാണ് വ്യക്തമാക്കുന്നത് ജലമലിനീകരണം ഒഴിവാക്കി, വർഷ ജല സമ്പത്ത് കഴിയുന്നത്രയും ഭൂമിയിൽ ശേഖരിച്ച്, **ഇമ ആപഃ ശിവാ സന്തു ശുഭാഃ ശുദ്ധാശ്ച നിർമ്മലാ പാവന ശീതളാശ്ചൈവ പൂതാഃ സൂര്യസ്യ രശ്മിഭിഃ** എന്ന പ്രാർത്ഥനയോടെ ഈ ജലം മംഗളകരവും, ശുഭവും, ശുദ്ധവും, നിർമ്മലവും, പാവനവും, ശീതളവും, സൂര്യരശ്മിയാൽ പവിത്രവുമാക്കട്ടെ എന്ന വീക്ഷണം പ്രാവർത്തികമാക്കണം. ജനുവരി മുതൽ മേയ് മാസം വരെയുള്ള ഇടമഴയിലെ പൂർണ്ണജലം പുരയിടത്തിൽ തന്നെ ശേഖരിച്ച് ഭൂമിയെ ജലസമൃദ്ധയാക്കണം.

**വായുവിനോടുള്ള ഹൈന്ദവ വീക്ഷണം : നമസ്തേ വായോ ത്വമേവ** പ്രത്യക്ഷം ബ്രഹ്മാസി.......... എന്നഭിസംബോധന ചെയ്ത് വായുവിനെ പ്രത്യക്ഷമായ ഈശ്വരചൈതന്യത്തിന്റെ ഭാഗമാക്കി വായുമലിനീകരണം അരുതെന്നാഹ്വാനം ചെയ്തു. പ്ളാസ്റ്റിക് മാലിന്യങ്ങളും, ദീർഘനേരം പുകയുന്നവയും കത്തിച്ച് അന്തരീക്ഷ മലിനീകരണമുണ്ടാകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. സസ്യലതാദികളാലും ഔഷധചെടികളാലും പുരയിടം സുഗന്ധപൂരിതമായാൽ വായു ശുദ്ധീകരിക്കപ്പെടും. ചെടികളും വൃക്ഷങ്ങളും ഉണങ്ങിയ ഇലകൾ/ കമ്പുകൾ/ ഇത്തിക്കണ്ണികൾ എന്നിവയിൽ നിന്നു മുക്തമായിരിക്കണം.

**ഹൈന്ദവ ജീവിതത്തിലെ ഗൃഹാന്തർഭാഗം :** ശ്രീ അഥവാ ലക്ഷ്മി കുടികൊള്ളുന്നത് ഗൃഹത്തിൽ നമ്മോടൊപ്പമാണ്. നമ്മുടെ പ്രവൃത്തി-മനസ്-സ്വഭാവം ഇവയെല്ലാം ഗൃഹാന്തർഭാഗത്തെ സ്വാധീനിക്കുന്നു. അതുപോലെ മറിച്ചും സംഭവിക്കുന്നു. എല്ലാ മുറികളും, മുറികളിലെ വസ്തുക്കളും വൃത്തിയായും അടുക്കായും ക്രമീകരിച്ചിരിക്കണം. 6-8 മണിക്കൂർ കിടന്നുറങ്ങുന്ന മുറിയിൽ പാദരക്ഷകൾ, പഴയസാധനങ്ങൾ, കീറിയകിടക്ക, ചവറ്റുകുട്ട, എന്നിവയെല്ലാം ഒഴിവാക്കി, ഒരു നല്ല ഈശ്വരരൂപം, ഓംകാരം ഇവ ഭംഗിയായി വെക്കണം.

അടുക്കളയിലെ രാത്രി കഴുകാത്ത പാത്രങ്ങൾ, പഴയ ഭക്ഷ്യവസ്തുക്കൾ, ഉപയോഗശൂന്യമായ പാത്രങ്ങൾ, തുണിക്കഷണങ്ങൾ, വൃത്തിയില്ലാത്ത അലമാര- തീൻമേശ- അടുപ്പ് ഇവയെല്ലാം അ-ശ്രീകരമാണ് (ശ്രീയെ ഇല്ലാതാക്കുന്നതാണ്) പൂജാമുറിയിൽ ആത്മീയ ചൈതന്യം നിറയുന്ന, വികൃതമല്ലാത്ത, ശാന്തരൂപമായ ഈശ്വരചിത്രങ്ങൾ ക്രമമായി വെക്കണം. കിഴക്ക്- പടിഞ്ഞാറായി രണ്ടു തിരി കത്തിക്കണം. ക്ളാവു പിടിച്ച വിളക്ക്, എണ്ണ മയമുള്ള പീഠം, ചെളിപുരണ്ട ചുറ്റുപാടുകൾ, പഴയ പുഷ്പങ്ങൾ, ചാരം നിറഞ്ഞ ചന്ദനതിരിയുടെ അംശം, കർപ്പൂരം കത്തിക്കുമ്പോഴുണ്ടാകുന്ന കരി, ഇതെല്ലാം

ഒഴിവാക്കണം. വൃത്തി + ഭംഗി + ആത്മീയ ചൈതന്യശ്രോതസ് ഇവയായിരിക്കണം പൂജാമുറി. കരിങ്കൽ വിഗ്രഹം കഴിവതും ഒഴിവാക്കാം. ഗൃഹത്തിലെ ഷോ കേസുകൾ, മൂലകൾ, തുറന്ന അലമാരകൾ, എന്നിവ ചവറുകുപ്പകൾ പോലെയാകരുത്. മാറാലകൾ, പൊടി, പഴയപേപ്പർ, മരുന്നുകുപ്പികൾ, ഉപയോഗശൂന്യമായ വസ്തുക്കൾ ഇവയെല്ലാം സൂക്ഷിക്കാനുള്ള സ്ഥലമായി ഷോ കേസുകൾ മാറ്റരുത്.

ഗൃഹത്തിലെ സംസാര രീതി, മുഖഭാവം, ചർച്ച, നടത്തം, പരാക്രമം ഇവയെല്ലാം മറ്റെല്ലാവരിലും, അതാതിന്റെ ക്രമമനുസരിച്ചുള്ള സ്വാധീനമുണ്ടാക്കുന്നു എന്നോർക്കണം. ഗൃഹത്തെ ഒരു ക്ഷേത്രം പോലെ ചൈതന്യവത്താക്കാൻ ശ്രമിക്കണം

**മാതൃധർമ്മം ഹൈന്ദവ വീക്ഷണത്തിൽ :** ഓരോ മാതാവിലും നാം പ്രതീക്ഷിക്കുന്നത് സ്നേഹം, ദയ, വാത്സല്യം, ശാലീനത, ധർമ്മബോധം, നല്ല മനസ്, സദ്ചിന്ത, ദിനചര്യ ഇവയെല്ലാമാണ്. വളർന്നു വലുതാകുന്ന മക്കളിൽ അമ്മയുടെ ചിത്രം, ഈ സ്വഭാവ ചിന്തകളുടെ ആധാരമെന്നരീതിയിലാണ്, നിറയുന്നത്. സൂര്യോദയത്തിനുമുമ്പ് എഴുന്നേറ്റ്, അരമിനിറ്റ് പ്രാർത്ഥിച്ച്, കുളിച്ച്, പൂജാമുറിയിലെ വിളക്ക് കത്തിച്ച്, പൂജാമുറി വൃത്തിയാക്കി, അൽപനേരം പ്രാർത്ഥിച്ച്, തുളസിക്ക് വെള്ളമൊഴിച്ച്, കീർത്തനമോ നാമമോ ചൊല്ലിക്കൊണ്ട്, ദിനചര്യയാരംഭിക്കുന്ന അമ്മ. വീടു വൃത്തിയാക്കുന്നതു മുതൽ ഭക്ഷണം പാകം ചെയ്യുന്നതുവരെയുള്ള കുടുംബകാര്യങ്ങൾ മക്കളെ പഠിപ്പിക്കുന്ന അമ്മ! ഏതു സങ്കീർണ്ണപ്രശ്നങ്ങളെയും അഭിമുഖീകരിച്ച് പരിഹരിക്കുവാൻ മക്കൾക്ക് തന്റേടം നൽകുന്ന അമ്മയിൽ നിന്നാണ് മക്കൾ ത്യാഗം, ഭോഗം ഇവ രണ്ടും പഠിക്കുന്നത്. പുസ്തകജ്ഞാനം വിദ്യാലയത്തിൽ നിന്ന് ലഭിക്കുന്നു മൂല്യാധിഷ്ഠിത ജ്ഞാനം അമ്മയിൽ നിന്നും. മാതൃദേവോ ഭവ എന്ന ഉദാത്ത സങ്കൽപമാണ് നമ്മുടേത്.

**പിതൃധർമ്മം ഹൈന്ദവ വീക്ഷണത്തിൽ :** അധികാരത്തിന്റേയും സമ്പത്തിന്റെയും ഉടമാവകാശത്തിന്റെയും

**യോഗം, റെയ്കി, ധ്യാനം, സപ്തസ്വരചൈതന്യമുള്ള കർണാടക - ഹിന്ദുസ്ഥാനി സംഗീതം, നൃത്തം, ഭാരതീയ സംഗീത ഉപകരണങ്ങൾ, സസ്യാഹാരം, ഭക്ഷ്യവിഭവങ്ങൾ, സംസ്കൃതം, വാസ്തു, ആയുർവേദം, സമഗ്രമായ കുടുംബബന്ധാചാരങ്ങൾ, ദാരുശിൽപങ്ങൾ, ക്ഷേത്രനിർമ്മാണ രീതികൾ, ഭാരതീയ പെയിന്റിംഗ്, മസ്തിഷ്കത്തെ ചൈതന്യവത്താക്കുന്ന വേദമന്ത്രധ്വനികൾ, പ്രപഞ്ച ചൈതന്യ സങ്കൽപം, ധർമ്മാധിഷ്ഠിത ആചാരനുശാസനം .......... ഇവയെല്ലാം ലോകചിന്തകരും, പണ്ഡിതരും ശാസ്ത്രജ്ഞന്മാരും പഠിച്ച്, ഗവേഷണം നടത്തി, ആചരിക്കാൻ തുടങ്ങിയപ്പോൾ അവർ പറയുന്നു 21-ാം നൂറ്റാണ്ട് ഹിന്ദുവിന്റേതാണെന്ന്. അവർ പറയുന്നു ശാസ്ത്രത്തിന്റെ പരിമിതികളില്ലാതാക്കാൻ ലോകത്തിലൊരു ധർമ്മത്തിനേ സാധിക്കൂ എന്ന് ! അത് എന്റെ ധർമ്മമാണ് എന്ന് ഞാൻ ഉറക്കെപ്പറയട്ടെ ! അതാണ് ഹിന്ദുധർമ്മം !**

## ഹിന്ദുവായി ജനിച്ച് ഹിന്ദുവായി ജീവിക്കുന്നതിൽ ഞാൻ അഭിമാനിക്കുന്നു.

ലോകത്തിലെ ഏറ്റവും പ്രാചീനമായ ധർമ്മത്തിന്റെ അവകാശിയാണ് ഹിന്ദു. .രക്ത ചൊരിച്ചിലില്ലാതെ ലോകമെമ്പാടും സത്യത്തിന്റേയും ധർമ്മത്തിന്റേയും സന്ദേശമെത്തിച്ചവനാണ് ഹിന്ദു. . മറ്റെല്ലാ സംസ്കൃതിയും മണ്ണടിഞ്ഞിട്ടും ഭൂമുഖത്ത് ഇന്നും നിലനിൽക്കുന്ന ഒരു സംസ്കൃതിയുടെ അവകാശിയാണ് ഹിന്ദു. . മാനവരാശിയുടേയും ജീവജാലങ്ങളുടേയും നന്മയ്ക്കുവേണ്ടി പ്രാർത്ഥിച്ചവനും പ്രവർത്തിച്ചവനുമാണ് ഹിന്ദു.. ലോകാ സമസ്താ സുഖിനോ ഭവന്തു എന്ന് ഹൃദയം തുറന്ന് നിത്യവും എല്ലാവരുടേയും സുഖത്തിനുവേണ്ടി പ്രാർത്ഥിച്ചവനാണ് ഹിന്ദു.. ശാശ്വത സത്യങ്ങളുടെ നിറകുടമായ വേദങ്ങൾ രചിച്ച നാട്ടിൽ ജന്മം കൊണ്ട ധർമ്മമാണ് ഹിന്ദുധർമ്മം, അത് ചിരപുരാതനവും നിത്യനൂതനവുമാണ്. .നന്മനിറഞ്ഞ എല്ലാ നൂതന ആശയങ്ങളേയും സ്വീകരിക്കാൻ ആ നോ ഭദ്രാഃ ക്രതവോ യന്തു വിശ്വതഃ എന്നാഹ്വാനം ചെയ്തവരുടെ പിൻതലമുറക്കാരനാണ് ഹിന്ദു. . ഇരുട്ടിൽ നിന്ന് വെളിച്ചത്തിലേക്ക് തമസോ മാ ജ്യോതിർഗമയാ, തിന്മയിൽ നിന്ന് നന്മയിലേയ്ക്ക്, അസതോ മാ സദ്ഗമയ എന്ന് പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവനാണ് ഹിന്ദു. . ഒറ്റ ഗ്രന്ഥത്തിൽ മാനവരാശിയുടെ എല്ലാ പ്രശ്നങ്ങൾക്കും ഉത്തരം ലഭ്യമല്ല എന്നറിഞ്ഞ്, അനവധി ഋഷീശ്വരന്മാർ എഴുതിയ അനവധി ഗ്രന്ഥങ്ങളുടെ അവകാശിയാകാൻ ഭാഗ്യം ലഭിച്ചവനാണ് ഹിന്ദു. . മാനവരാശിക്കുണ്ടായിരിക്കേണ്ട സമ്പൂർണമായ അറിവും ഒരു വ്യക്തിക്ക് ഒറ്റക്ക് ഒരിക്കലും നൽകുവാൻ സാധ്യമല്ല എന്ന ശാസ്ത്രസത്യം അംഗീകരിച്ച് അനേകം ഋഷിമാരുടെ ചിന്താധാരകൾ അനേകം മതഗ്രന്ഥങ്ങളായി സ്വീകരിച്ചവനാണ് ഹിന്ദു. . മാറ്റങ്ങളെ സ്വീകരിക്കാൻ കഴിയാത്തതും, മറ്റൊന്നിൽ നിന്ന് ഒരു നന്മയും സ്വീകരിക്കരുതെന്ന് ശാസിക്കുന്നതും, എന്റെ വഴിമാത്രമാണ് ശരിയായത്, എന്ന് പ്രഖ്യാപിക്കാത്തവനുമാണ് ഹിന്ദു. . ശാസ്ത്രംപ്രമാണം എന്നുൽഘോഷിച്ച് ശാസ്ത്രത്തിന് നിരക്കാത്തത് തിരസ്കരിക്കാൻ ഉപദേശിച്ചവനാണ് ഹിന്ദു. .പുണ്യവാളന്മാരുടെ വിഗ്രഹങ്ങൾക്കു മുമ്പിൽ നിന്ന് പ്രാർത്ഥിച്ചുകൊണ്ടുതന്നെ വിഗ്രഹാരാധനയെ എതിർക്കുന്ന വിരോധാഭാസം ചെയ്യുന്നവനല്ല ഹിന്ദു. . അടുത്ത ഗ്രാമത്തിൽ ചെന്ന് അവരുടെ അശേരവിഗ്രഹങ്ങൾ തച്ചുടക്കാൻ ആഹ്വാനം ചെയ്ത ദൈവത്തിന്റെ ആരാധകനല്ല ഹിന്ദു. . ചീഞ്ഞളിഞ്ഞു പുഴുവരിക്കുന്ന മൃതദേഹം പവിത്രമായ ദേവാലയത്തിൽ കുഴി

ച്ചിടുന്നവനല്ല ഹിന്ദു. . മനുഷ്യനെ പാപിയായി കണ്ടവനല്ല ഹിന്ദു. അമൃതസ്യപുത്രാ എന്നു വിളിച്ച് അമരത്വത്തിന്റെ പുത്രനാണ് നീ എന്ന് ഉപദേശിച്ചവനാണ് ഹിന്ദു. . **അഹം ബ്രഹ്മാസ്മി, തത്വമസി** ......... ഞാനും നീയും ഈശ്വരാംശമാണെന്ന മഹാവാക്യമെഴുതിയവൻ, ഹിന്ദു. . അണലിയുടെ പുത്രന്മാരേ എന്നു മനുഷ്യവർഗത്തെ ആക്ഷേപിച്ചവനല്ല, ഹിന്ദു. . ദൈവം ഒറ്റ ഇരുപ്പിന് ഏഴാം ദിവസം മനുഷ്യനെ സൃഷ്ടിച്ചു (ബി.സി. 4012ൽ) എന്ന വംഗത്തം പ്രചരിപ്പിച്ചവനല്ല ഹിന്ദു. . മനുഷ്യനു ജ്ഞാനവും വിവേകവും ഉണ്ടാകുന്നതിനെ എതിർത്ത അൽപനായ ദൈവത്തെ കുമ്പിടാത്തവനാണ് ഹിന്ദു. .നഗ്നത മറയ്ക്കാൻ മനുഷ്യനെ ഉപദേശിച്ച ചൈതന്യത്തെ ശപിച്ച ദൈവത്തിന്റെ പ്രവർത്തി ഇല്ലാത്ത ധർമ്മത്തിന്റെ ഉടമയാണ് ഹിന്ദു. ജ്ഞാനം സ്വീകരിക്കാൻ നന്മ ഉപദേശിച്ച ആ സർപ്പത്തെ അറിഞ്ഞോ അറിയാതേയോ ഹിന്ദു ഇന്നും ആരാധിക്കുന്നു. . ആണിന്റെ നട്ടെല്ലിൽ നിന്ന് പെണ്ണിനെ സൃഷ്ടിച്ചു എന്ന അശാസ്ത്രീയ വാദം സ്വീകരിച്ച് പെണ്ണിനെ അവഹേളിച്ചവനല്ല ഹിന്ദു. . യുഗങ്ങളുടെ പരിണാമത്തിലൂടെയാണ് ഉത്തമനായ മനുഷ്യനുണ്ടായത് എന്ന ഡാർവിന്റെ ശാസ്ത്രസത്യം ആദ്യം ലോകത്തിന് ദശാവതാരത്തിലൂടെ നൽകിയവനാണ് ഹിന്ദു. . എന്റെ പാപം മറ്റൊരു നല്ലമനുഷ്യന്റെ തലയിൽ കെട്ടിവച്ച് അവനെ കഴുമരത്തിലേറ്റി ഹീനമായ മറ്റൊരു പാപം ചെയ്തവനല്ല ഹിന്ദു. . സ്വന്തം ശിഷ്യഗണത്തിൽ തന്നെയുള്ള ഒറ്റുകാരനെ തിരിച്ചറിയാൻ സാധിക്കാത്ത ഗുരുവിനെ പിന്തുടരുകയും, ഗുരുവിനെ കുരിശിലേറ്റിയപ്പോൾ പ്രതിഷേധിക്കാതെ നോക്കി നിന്നവരെ പുണ്യവാളന്മാരാക്കുകയും ചെയ്തവനല്ല ഹിന്ദു. . സമ്പൂജ്യനായ ഗുരുവിനെ ക്രൂരമായി ആണിയടിച്ച കുരിശിനെ പവിത്രമെന്നു പറഞ്ഞു സ്വീകരിച്ചതുപോലുള്ള ആചാരങ്ങളെ തിരസ്കരിച്ചവനാണ് ഹിന്ദു. . ദൈവത്തിന്റെ പുത്രനെ പിശാചു പിടിച്ച്, മലമുകളിൽ വച്ച് കറക്കിയപ്പോൾപോലും നോക്കി നിന്ന ദൈവത്തിൽ അഭയം കണ്ടെത്തിയവനല്ല ഹിന്ദു. . മനുഷ്യൻ തെറ്റുചെയ്തിട്ടുണ്ടെങ്കിൽ, ദൈവത്തിന്റെ തന്നെ സൃഷ്ടിയായ മനുഷ്യനോട് ക്ഷമിക്കുന്നതിനുപകരം, ദൈവത്തിന്റെ തന്നെ പുത്രനെ കുരിശിലേറ്റി പ്രായശ്ചിത്തം ചെയ്യാൻ പറഞ്ഞ ദൈവത്തെ ഭയക്കുന്നവനല്ല ഹിന്ദു. . സ്വന്തം പുത്രൻ അല്ലയോ ദൈവമേ നീയും എന്നെ ഉപേക്ഷിച്ചുവോ എന്നുറക്കെ കരഞ്ഞലമുറയിട്ടിട്ടും കേൾക്കാത്ത ഒരു ദൈവത്തെ കൈകൂപ്പുവാനിഷ്ടപ്പെടുന്നവനല്ല ഹിന്ദു. . മറ്റെല്ലാ മതത്തിലും ദൈവം തന്റെ ദൂതനേയോ പുത്രനേയോ ആണ് പ്രതിനിധിയായി അയച്ചത് .പത്തുപ്രാവശ്യം ദൈവം നേരിട്ടിറങ്ങി വന്ന് ദർശനം നൽകി ധർമ്മം സ്ഥാപിച്ചത് ഹിന്ദു ധർമ്മത്തിൽ മാത്രമാണ്. . സ്വയം പീഠനങ്ങളിൽ നിന്ന് രക്ഷപ്പെടാൻ സാധി

ക്കാത്ത വ്യക്തി, മറ്റുള്ളവരെ ദുഃഖത്തിൽ നിന്ന് മോചിപ്പിക്കും എന്ന വിശ്വാസം സ്വീകരിച്ചവനല്ല ഹിന്ദു. . അബോധാവസ്ഥയിൽ കുരിശിൽ കിടന്ന പുണ്യാത്മാവ്, പാപിയായി മനുഷ്യനുവേണ്ടി മരിച്ചു എന്ന അസത്യം പ്രചരിപ്പിച്ച് മതം മാറ്റുന്നവനല്ല ഹിന്ദു. . ഞാനല്ലാതെ മറ്റൊരു ദൈവം നിനക്കുണ്ടാകരുതെന്ന വാദം സ്വീകരിക്കാത്തവനാണ് ഹിന്ദു. . കാരുണ്യവാരിധിയെന്നു പറയുന്ന ദൈവത്തിന്റെ നാളുകൾ ഭീകരമാണ്. ദൈവം മനുഷ്യനെ വിഘടിപ്പിക്കും, ഭീകരാന്തരീക്ഷം സൃഷ്ടിക്കും, എന്ന വൈപരീത്യം നിറഞ്ഞ വരികൾ ഇല്ലാത്ത ധർമ്മഗ്രന്ഥങ്ങളുടെ ഉടമയാണ് ഹിന്ദു. . ലോകത്തിലെ 16 ലക്ഷം തരത്തിലുള്ള ജന്തുക്കളിൽ ഓരോന്നിലേയും ആണിനേയും പെണ്ണിനേയും ഒരു പെട്ടകത്തിലാക്കി എന്ന അവിശ്വസിനീയ കഥ അസത്യമാണെന്നുറപ്പിച്ചറിയുന്നവനാണ് ഹിന്ദു. . വാളുപയോഗിച്ച് ദൈവരാജ്യം സൃഷ്ടിക്കുന്നതിനും വിഗ്രഹാരാധകരെ ഉന്മൂലനം ചെയ്യുന്നതിനനുസരിച്ച് നിനക്ക് ദൈവാനുഗ്രഹമുണ്ടാകുമെന്ന ക്രൂരമായ പന്ഥാവ് സ്വീകരിക്കാത്തവനാണ് ഹിന്ദു. . സത്യവും, ധർമ്മവും, നീതിയും, ന്യായവും, അവസരത്തിനൊത്ത് വളച്ചൊടിച്ച് ചതി-വഞ്ചന-കൊള്ള-കൊള്ളിവെപ്പ് എന്നിവയിലൂടെ മതം പ്രചരിപ്പിച്ചവനല്ല ഹിന്ദു. . ദാരിദ്രവും, ദുഃഖവും, വേദനയും പ്രകൃതിക്ഷോഭവും മുതലെടുത്ത് സേവനത്തിന്റെ മറവിൽ മതം മാറ്റുന്നവനല്ല ഹിന്ദു. .ഭൂമിയിലുള്ളതെല്ലാം മനുഷ്യനുമാത്രമെന്നും അതിനെ കൊന്നു തിന്നുക എന്നും പറയുന്ന അബദ്ധധാരണയില്ലാത്തവനാണ് ഹിന്ദു. . ഏക ദൈവമെന്നു പറയുകയും അനേകം വിഭാഗങ്ങളായി പിരിഞ്ഞ് അവനവന്റെ വിഭാഗത്തിന് ദേവാലയം പണിത് തമ്മിലടിച്ച്, യുദ്ധം ചെയ്യുകയും ചെയ്യിപ്പിക്കുകയും, പന്ഥാവായി സ്വീകരിച്ചവനല്ല ഹിന്ദു. . മുപ്പത്തിമുക്കോടി ദേവതാ സങ്കൽപങ്ങളുണ്ടായിട്ടും എല്ലാവിഭാഗത്തിലുമുള്ള ഹിന്ദുവിന് ഒരേ ക്ഷേത്രമെന്ന് സങ്കൽപമുള്ളവനാണ് ഹിന്ദു. . ലക്ഷക്കണക്കിന് മൃഗങ്ങളെ ദൈവത്തിന്റെ പേരിൽ ബലിയർപ്പിക്കുന്നവനല്ല ഹിന്ദു. . മൃഗബലി ക്രൂരമാണെന്നു പഠിപ്പിച്ച ബുദ്ധനേയും ജൈനനേയും അവതാരമാക്കി സ്വീകരിച്ചവനാണ് ഹിന്ദു. .ക്രൂരമായ പന്ഥാവിലൂടെ മറ്റുമതക്കാരെ, മതംമാറ്റിയവരെ പുണ്യാത്മാവാക്കി പൂജിക്കുന്നവനല്ല ഹിന്ദു. . ആധുനീക ശാസ്ത്രീയ ധാര വേണ്ടെന്നുവച്ച് നെഞ്ചത്തടിച്ച് ദൈവത്തെ കൂക്കി വിളിച്ച് പ്രാർത്ഥിക്കുന്ന പ്രാകൃത സമ്പ്രദായം സ്വീകരിച്ചവനല്ല ഹിന്ദു. . ആചാരങ്ങൾ മനുഷ്യന്റെ ഈ ലോകജീവിതത്തിലെ സമഗ്രവികസനത്തിനാണെന്ന ധർമ്മശാസ്ത്ര വരികളംഗീകരിച്ചവനാണ് ഹിന്ദു. .ദേശവും കാലവുമനുസരിച്ച് ആചാരങ്ങളെ ശുദ്ധീകരിക്കണമെന്നുൽഘോഷിച്ചവനാണ് ഹിന്ദു. . സ്വധർമ്മത്തിലുള്ള അന്ധവിശ്വാസങ്ങളെ, അതെത്ര

പ്രാചീനമായിരുന്നാലും, ഉന്മൂലനം ചെയ്ത് ധർമ്മത്തെ ശുദ്ധീകരിക്കുന്ന കർമ്മം ചെയ്യുന്നവരെ ഋഷിവര്യന്മാരായി ആരാധിച്ചുകൊണ്ടിരിക്കുന്നവനാണ് ഹിന്ദു. .പ്രതീകാത്മകമായി ദൈവത്തിന്റെ രക്തം കുടിക്കുകയും, ശരീരം തിന്നുകയും, ജന്മദിനത്തിൽ വിളക്ക് ഊതിക്കെടുത്തുകയും ചെയ്യുവാൻ പ്രേരിപ്പിക്കുന്നതുപോലുള്ള ആചാരാനുഷ്ഠാനങ്ങൾ ഇല്ലാത്തവനാണ് ഹിന്ദു. . ആചാരങ്ങളെ വിമർശനബുദ്ധ്യ എതിർത്ത്, തിരുത്തിച്ച്, ശുദ്ധീകരിച്ച പുണ്യാത്മാക്കളെ അവതാരങ്ങളായി സ്വീകരിച്ചവനാണ് ഹിന്ദു. . അതാതുദേശത്തെ സംസ്കാരം സ്വീകരിക്കുന്നു എന്ന് വരുത്തിത്തീർത്ത്, അവിടത്തെ ജനങ്ങളെ ചതിയിലൂടെ മതം മാറ്റാനുള്ള നിർദ്ദേശം നൽകാത്തവനാണ് ഹിന്ദു. .ന്യൂനപക്ഷമായിരിക്കുന്നിടത്തോളം അവകാശമുപയോഗിച്ചും, മതം മാറ്റി സംഖ്യവർദ്ധിപ്പിച്ച് ഭൂരിപക്ഷമായാൽ അധികാരമുപയോഗിച്ചും മതം പ്രചരിപ്പിക്കുന്നവനല്ല ഹിന്ദു. . ഈശ്വര വിശ്വാസമുള്ളവനും നിരീശ്വരവാദിക്കും സ്വന്തം വിശ്വാസങ്ങൾ വച്ചുപുലർത്താൻ സ്വാതന്ത്ര്യം നൽകിയവനാണ് ഹിന്ദു. .നിരീശ്വരവാദികളിൽ അഗ്രഗണ്യനായ ചാർവാകനെ മഹർഷിയായി അവരോധിച്ച്, അദ്ദേഹത്തിന്റെ രചനയെ വേദസംഹിതകൾക്കൊപ്പം ഉയർത്തി ചാർവാക സംഹിതാ സ്ഥാനം നൽകിയവനാണ് ഹിന്ദു. . സ്വന്തം യുക്തിയുപയോഗിച്ച്, കാലത്തിനും ശാസ്ത്രീയ വീക്ഷണത്തിനും യോജിക്കുന്ന വിധത്തിൽ ഗ്രന്ഥങ്ങളോ, ഗ്രന്ഥങ്ങളുടെ വ്യാഖ്യാനങ്ങളോ എഴുതുവാൻ സ്വാതന്ത്ര്യം നൽകിയ ധർമ്മമാണ് ഹിന്ദുവിന്റേത്. . മരിച്ചതിനുശേഷം അത്ഭുതം സൃഷ്ടിച്ചു എന്ന് വരുത്തിത്തീർത്ത് അശാസ്ത്രീയമായ ഒരു അന്ധവിശ്വാസത്തെ ന്യായീകരിച്ച്, പുണ്യവാളന്മാരാക്കി വാഴിക്കുന്ന അന്ധവിശ്വാസമില്ലാത്ത ഒരു ധർമ്മത്തിന്റെ ഉടമയാണ് ഹിന്ദു. . നേരിട്ട് ദൈവത്തോട് പ്രാർത്ഥിക്കുന്നതിനുപകരം ഇടനിലക്കാരിലൂടെ ദൈവത്തെ സ്തുതിക്കുന്ന സമ്പ്രദായം സ്വീകരിക്കാത്തവനാണ് ഹിന്ദു. . ശാസ്ത്രത്തേയും ആത്മീയതയേയും സമന്വയിപ്പിച്ചവനാണ് ഹിന്ദു. . ശാസ്ത്രസത്യങ്ങൾ കണ്ടെത്തിയ നൂറുകണിക്കിന് ശാസ്ത്രജ്ഞരെ വരിഞ്ഞുകെട്ടി ചുട്ടുകൊന്ന സംസ്കാരമില്ലാത്തവനാണ് ഹിന്ദു. . ശാസ്ത്രജ്ഞരെ ആചാര്യരും മഹർഷിമാരുമാക്കി ആരാധിച്ച പൈതൃകത്തിന്റെ അവകാശിയാണ് ഹിന്ദു. . മതഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ഭൂമി പരന്നതാണെന്ന് തെറ്റിദ്ധരിച്ച് കൊളമ്പസ്സിന്റെ കൂടെ യാത്ര ചെയ്തവർ കടലിൽ ചാടി (17-ാം നൂറ്റാണ്ടിൽ) ആത്മഹത്യ ചെയ്തവരുടെ പാത ഒരിക്കൽപോലും പിന്തുടരാത്തവനാണ് ഹിന്ദു. .ഭൂമി പരന്നതാണെന്ന് മതപുസ്തകത്തിലെ വരി ഏറ്റുചൊല്ലാത്തതിന് ക്രൂരദണ്ഡനം സഹി

ക്കേണ്ടിവന്ന ഗലീലിയോയെപോലെ ഒരുവനുപോലും നരകയാതനയനുഭവിക്കേണ്ടിവരാത്ത ധർമ്മമാണ് ഹിന്ദുവിന്റേത്. . മതഗ്രന്ഥവും അടയാളവും സ്വീകരിക്കാത്തവനെ പഴുപ്പിച്ച ഇരുമ്പിലിരുത്തിയും, നഖത്തിനിടയ്ക്ക് ആണി തറച്ചും, നഖം പിഴുതും, തീയിലിട്ടു കൊന്നും മതത്തെ അംഗീകരിപ്പിച്ചവനല്ല ഹിന്ദു. . ശാസ്ത്ര മണ്ഡലത്തിലെ ഓരോ ശാഖയിലും അത്യഗാധ പാണ്ഡിത്യം നേടിയവരാണ് ഹിന്ദുക്കൾ. . ശാസ്ത്രസാങ്കേതികവിദ്യകളുടെ നിത്യപ്രചാരകരായിരുന്ന ഋഷീശ്വരന്മാർക്ക് ജന്മം നൽകിയ ധർമ്മമാണ് ഹിന്ദുവിന്റേത്. . ദേവാലയംപോലും ഊർജ്ജസ്രോതസ്സിന്റെ നിറകുടമാണെന്ന് തെളിയിക്കപ്പെട്ട ധർമ്മമാണ് ഹിന്ദുവിന്റേത്.. ആരാധകരില്ലാതെ ഹിന്ദുവിന്റെ ദേവാലയങ്ങൾ ഇന്നുവരെ ഒരിടത്തും വിൽക്കേണ്ടിവന്നിട്ടില്ല. .മതസൗഹാർദ്ദം നിലനിർത്താനുള്ള സഹനശക്തി പ്രകടമാക്കാൻവേണ്ടിമാത്രം മലപ്പുറമുൾപ്പെടെയുള്ള സ്ഥലത്ത് ഹിന്ദുവിന്റെ ദേവാലയങ്ങളെ പള്ളികളാക്കിയത് സഹിച്ചവനാണ് ഹിന്ദു. . ആൽബർട്ട് ഐൻസ്റ്റീൻ നിത്യവും വായിച്ചിരുന്ന ഭഗവദ്ഗീതയുടെ അവകാശിയാണ് ഹിന്ദു. . ആദ്യത്തെ ആറ്റംബോംബ് പൊട്ടിയപ്പോൾ അതിന്റെ അത്ഭുതശക്തിയെ വിവരിക്കാൻ ശാസ്ത്രജ്ഞനു ലഭിച്ച വരി ഭഗവദ്ഗീതയിൽ നിന്നുണ്ടായതിൽ അഭിമാനിക്കുന്നവനാണ് ഹിന്ദു. . സർവ്വവിജ്ഞാനങ്ങളുടേയും സ്രോതസുകൾ ഉത്ഭവിച്ച രാഷ്ട്രത്തിന്റെ ധർമ്മമാണ് ഹിന്ദുധർമ്മം എന്നുൽഘോഷിച്ച മാക്സ്മുള്ളരെ കണ്ണുതുറപ്പിച്ച ധർമ്മമാണ് ഹിന്ദുധർമ്മം. . അത്യാധുനിക ഊർജ്ജതന്ത്രം പുരോഗമിക്കുന്നത് ഉപനിഷദ് ചിന്താധാരയുടെ പന്ഥാവിലൂടെയായിരിക്കുമെന്നുൽഘോഷിച്ച കേംബ്രിഡ്ജ് സർവകലാശാലയിലെ പ്രൊഫ: സ്റ്റീഫൻ ഹോക്കിൻസിന്റെ വരികളിൽ ഹർഷപുളകിതനായവനാണ് ഹിന്ദു. .ഭാരതീയ ചിന്താധാരകൾ ചേർക്കാതെ പാശ്ചാത്യ ചിന്താധാരകൾ അപൂർണമായിരിക്കുമെന്ന് അസന്ദിഗ്ദമായി പ്രഖ്യാപിച്ച അർണോൾഡ് ടോയൻബി ആരാധിച്ച ധർമ്മമാണ് ഹിന്ദുധർമ്മം. . ഹെയ്സൺ ബർഗ് പഠിച്ച നൂതന സിദ്ധാന്തങ്ങൾക്ക് രൂപം നൽകിയപ്പോൾ, അത് ഉപനിഷദ് ചൈതന്യം സ്വീകരിച്ചായിരുന്നു. . ഊർജ്ജതന്ത്രവും ഉപനിഷദ് ചിന്താധാരകളും പരസ്പരം കണ്ടുമുട്ടുന്ന ബിന്ദുവിനെ ഹിന്ദുക്കൾ ബ്രഹ്മചൈതന്യം എന്നു വിവരിച്ചിരുന്നു എന്ന ഫ്രിഡ്ജോഫ് കാപ്രയുടെ വരികൾ ആത്മാഭിമാനത്തോടെ ശ്രവിച്ചവനാണ് ഹിന്ദു. .ഭഗവത്ഗീതയെ അമേരിക്കയിൽ ആധുനിക മാനേജ്മെന്റ് പഠനത്തിന്റെ ഭാഗമാക്കിയതറിഞ്ഞ് അഭിമാനപൂരിതനായി ഹിന്ദു. നാസയിലെ ശാസ്ത്രജ്ഞന്മാർ ഇന്നു പ്രയോഗിക്കുന്ന വേദഗണിതം ഹിന്ദുവിന്റെ സംഭാവനയാണ്.

ഹൈന്ദവ ചിന്താധാരകളെക്കുറിച്ചും അവക്കെതിരെ നടക്കുന്ന അക്രമങ്ങളെക്കുറിച്ചും സനാതനധർമ്മത്തിന്റെ പ്രചാരണത്തെക്കുറിച്ചും പഠിച്ച്, വിശകലനം ചെയ്ത് ജീവിച്ചും പ്രതികരിച്ചും കാണിച്ചു കൊടുക്കാനൊരാഹ്വാനവുമായുള്ള ലേഖനങ്ങൾ

- ഹിന്ദുധർമ്മസംരക്ഷണത്തിന് 123 കർമ്മ പദ്ധതികൾ
- ഭാരതീയ ശാസ്ത്രപൈതൃകം ഒരെത്തിനോട്ടം
- ഭാരതീയമായ ശാസ്ത്രീയാചാരങ്ങൾ അനുഷ്ഠിക്കുക.
- ഭാരതവും ഭാരതീയ സംസ്കൃതിയും അവഹേളിക്കപ്പെടുന്നു.
- ഭാരതീയ ഗ്രന്ഥങ്ങൾ
- ഹിന്ദുവിന്റെ അവസ്ഥയുടെ സത്യവും വസ്തുതയുമറിയുക.
- ഹൈന്ദവ ജീവിതരീതിപഠിച്ചനുശാസിക്കുക.